# ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയപള്ളി

(ഹോളി ഇന്നസെന്റ്സ് തീർത്ഥാടന കേന്ദ്രം)

## മെഴുവേലി

Phone : 0468 2287502
E-mail : holyinnocentsmezhuvely@yahoo.com
website: www.hiovp.com

നമ്മുടെ കർത്താവിനു വേണ്ടി
ഹേറോദേസിനാൽ വധിക്കപ്പെട്ട്
രക്തസാക്ഷികളായി തീർന്ന
ശിശു സഹദേന്മാരുടെ
(HOLY INNOCENT'S)
അനുഗ്രഹീത നാമത്തിൽ
മലങ്കരയിൽ
സ്ഥാപിതമായിട്ടുള്ള
ഏക ദേവാലയം

# പെരുന്നാളും കൺവൻഷനും

## 2012 ഡിസംബർ 16 മുതൽ 27 വരെ

**27 – 12 – 2012 വ്യാഴം**
**ശിശുവധപെരുന്നാൾ**

രാവിലെ 8.00 :
**വി. മൂന്നിന്മേൽ കുർബ്ബാന**
അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ്
മെത്രാപ്പോലീത്തയുടെ മുഖ്യകാർമ്മികത്വത്തിൽ

വചന ശുശ്രൂഷ | തീർത്ഥാടക സംഗമം | ക്രിസ്തുമസ് ആഘോഷം | റാസ
ശിശുവധപെരുന്നാൾ | ക്രൈസ്തവ കലാകേന്ദ്രം ഓട്ടൻ തുള്ളൽ | പുതുവർഷ ശുശ്രൂഷകൾ



മുഖപത്രിക

# തിരുജനനത്തിന്റെ അകപൊരുൾ

ഫാ. എബ്രഹാം കോശി കുന്നുംപുറത്ത്

സൃഷ്ടാവായ ദൈവത്തിന്റെ ഉദാത്തമായ സ്നേഹത്തിന്റെ അടയാളമാണല്ലോ ക്രിസ്തുമസ് . ഒരു കുഞ്ഞ് അമ്മയുടെ വാത്സല്യം തിരിച്ചറിയും പോലെ മനുഷ്യന് ദൈവസ്നേഹം വെളിപ്പെട്ട നിമിഷം. ദാസവേഷം പൂണ്ട് മനുഷ്യനായി പാപം ഒഴികെ സകലത്തിലും മനുഷ്യനുമായി താദാമ്യപ്പെട്ട് ലോകത്തിനു വീണ്ടെടുപ്പ് പ്രദാനം ചെയ്ത മഹൽ നിമിഷം. യശയ്യാ 7:14 ൽ പറയും പോലെ "കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവൻ ഇമ്മാനുവേൽ എന്ന് പേർ വിളിക്കും." അവൻ നമ്മോടു കൂടെയുള്ളവനാണ്. നമ്മെ ചെറുതാക്കാതിരിക്കാൻ നമ്മളോടൊപ്പം നമ്മെപ്പോലെ പാർത്തവനാണ്. വി. പൗലോസ് ശ്ലീഹാ ഫിലിപ്യ ലേഖനത്തിൽ ഓർപ്പിക്കുന്നതുപോലെ "അവൻ ദൈവരൂപത്തിൽ ഇരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചു കൊള്ളണം എന്ന് വിചാരിക്കാതെ ദാസരൂപം എടുത്തു." (ഫിലി. 2:6) എളിമയുടെ പ്രതീകമാകാൻ കാലിത്തൊഴുത്ത് തന്റെ പിറവി സ്ഥലമായി താൻ തിരഞ്ഞെടുത്തു.

വിജ്ഞാനികളെ എളിമ പഠിപ്പിക്കുന്നതാണ് ക്രിസ്തുവിന്റെ പുൽക്കൂട്. ക്രിസ്തുവിന്റെ ജനന വാർത്ത ലോകത്തോട് പ്രഘോഷിക്കുവാൻ താൻ എളിയവരെ തിരഞ്ഞെടുക്കുന്നു. ലോകത്തിന്റെ പരിഷ്കാരങ്ങളും സംസ്കാരങ്ങളും ക്രിസ്തുവിന്റെ പുൽക്കൂട്ടിൽ വന്ന് എളിമ പഠിക്കണം. ദൈവത്തെ കണ്ടെത്തണമെങ്കിൽ ഏറ്റവും എളിയവൻ ആയവന്റെ വാസസ്ഥലം അന്വേഷിച്ചു പോകണം.

കൊട്ടാരങ്ങളിലോ രാജകീയ ആഡംബരങ്ങളിലോ അവനെ അന്വേഷിക്കുന്നത് നിരർത്ഥകമാണ്. ആഗോളവൽക്കരണത്തിന്റെ ഈ കാലത്ത് ഗൃഹാതുരത്വം നിറഞ്ഞ ക്രിസ്തുമസ് നമുക്ക് അന്യമാകുന്നു. ഇന്ന് ആഘോഷങ്ങളുടെ ഇടമാണ് ക്രിസ്തുമസ്. വേരുകളില്ലാത്ത ക്രിസ്തുമസ് മരങ്ങൾ ക്രിസ്തുവില്ലാത്ത ക്രിസ്തുമസിന്റെ പ്രതീകങ്ങളായി മാറിയിരിക്കുന്നു. മദ്യലഹരിയിൽ ഉറയ്ക്കാത്ത കാലുകളും താളം പിഴച്ച ചുവടുകളുമായി സാന്താക്ലോസുമാർ തെരുവിൽ ആടിപ്പാടി വരുന്നു. ക്രിസ്തുമസുകൾ പലതും ക്രിസ്തു "മിസ്സാകുന്ന" അനുഭവം. ജീവിതയാത്രയിൽ ഏതെങ്കിലും നിമിഷത്തിൽ അവൻ കൈവിട്ട് പോയിട്ടുണ്ടെങ്കിൽ അവനെ തിരികെ കണ്ടെത്തുവാനുള്ള അവസരമായി ക്രിസ്തുമസ് മാറണം. സ്വയം എളിമയുടെ പുൽക്കൂടായി രൂപാന്തരപ്പെട്ട് വിനയപ്പെടുത്തി 'ഇതാ ഞാൻ കർത്താവിന്റെ ദാസി' എന്ന് വി. കന്യക മറിയാമിനെപ്പോലെ വിനയപ്പെടുത്താൻ സാധിക്കുമ്പോൾ ക്രിസ്തുമസ് അർത്ഥവത്താകും.

ഓരോ ക്രിസ്തുമസ്സും ദൈവത്തിന്റെ പ്രത്യാശയുടെ സുവിശേഷമാണ് പ്രഘോഷിക്കുന്നത്. പ്രളയകാലങ്ങൾക്കുശേഷം ആകാശത്ത് വിരിയുന്ന മഴവില്ല് പോലെ. കടന്നുവരുന്ന പുതുവർഷവും ഈ പ്രത്യാശയാണ് നമ്മെ നയിക്കേണ്ടത്. "ഞാനോ ലോകാവസാനത്തോളം നിങ്ങളോടൊപ്പമുണ്ട്" എന്ന പ്രത്യാശ. ക്രിസ്തുവിൽ പ്രത്യാശയർപ്പിച്ചും ജീവിതവഴികളെ ക്രമപ്പെടുത്തിയും കഴിഞ്ഞകാല തെറ്റുകളെ തിരുത്തിയും പുതിയ വർഷത്തിലേക്ക് പ്രവേശിക്കാം.

## ഏവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ

വാല്യം – 25 ലക്കം – 12

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38, CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 100 |
| 2 വർഷം | ₹ 200 |
| 5 വർഷം | ₹ 450 |
| 15 വർഷം | ₹ 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 5000 |
| Front Inner B/W | ₹ 3000 |
| Back Inner B/W | ₹ 2500 |
| Favours Recived | ₹ 500 |




## താളുകളിൽ....

**ഡിസംബർ – 2012**





# നസ്രാണി പൗരുഷം ഉണരുന്നു

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷങ്ങളുടെ സമാപനം കുറിച്ചുകൊണ്ട് എറണാകുളം മറൈൻ ഡ്രൈവിൽ നടന്ന വിശ്വാസി സംഗമം ചരിത്ര വിജയമായിത്തീർന്നതിൽ നമുക്ക് ദൈവത്തെ സ്തുതിക്കാം. മാർത്തോമ്മാ ശ്ലീഹായുടെ ആത്മീയ മക്കൾ ഒന്നു ചേർന്നപ്പോൾ എറണാകുളം ജനസാഗരമായി. ശ്രദ്ധേയമായ അനേകം സമ്മേളനങ്ങൾക്ക് സാക്ഷ്യം വഹിച്ച മറൈൻഡ്രൈവിൽ നടന്ന ഏറ്റവും വലിയ സമ്മേളനം ആയി കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം മാറി എന്ന് കേന്ദ്രമന്ത്രിയും, സ്ഥലം ജനപ്രതിനിധിയുമായ ശ്രീ. കെ. വി. തോമസ് പരസ്യമായി വേദിയിൽ പ്രസ്താവിച്ചത് മലങ്കര സഭയുടെ സംഘബോധത്തിനും കൂട്ടായ്മയ്ക്കും ലഭിച്ച അംഗീകാരമാണ്.

മലങ്കരസഭ കാലങ്ങളായി ഉയർത്തിപ്പിടിച്ച തദ്ദേശീയതയുടെയും സ്വാതന്ത്ര്യത്തിന്റെയും മഹത്തായ സന്ദേശങ്ങൾ അരക്കിട്ടുറപ്പിച്ചു പൊതുസമൂഹത്തെ ബോധ്യപ്പെടുത്തുന്നതിൽ ഏറെ വിജയം കൈവരിക്കുവാൻ ഈ മഹാസമ്മേളനം കൊണ്ട് നമുക്ക് സാധ്യമായി. മലങ്കര സഭയേക്കാൾ അംഗസംഖ്യയിൽ ഏറെ താഴെയുള്ള സഭകൾ പോലും മാധ്യമ സഹായത്താൽ തങ്ങളാണ് വലിയവർ എന്ന് കേരള സമൂഹത്തെ ബോധ്യപ്പെടുത്തുവാൻ കിണഞ്ഞു പരിശ്രമിക്കുന്നതിനിടയിൽ എറണാകുളത്തെ ജനസാഗരം അവർക്കുള്ള മറുപടിയും തിരിച്ചടിയുമായി. മലങ്കര സഭയിലെ ഇടവകകളിൽ നിന്ന് പ്രതിനിധി സംഘങ്ങൾ മാത്രം എത്തിയപ്പോൾ ജനസാഗരമായി മാറി എങ്കിൽ, മലങ്കര നസ്രാണി പൗരുഷം ഉണർന്നാൽ കേരളക്കരയിലെ നിർണ്ണായക ശക്തിയായി അവർ മാറും എന്ന് ഓർമ്മപ്പെടുത്തൽ കേരളത്തിലെ രാഷ്ട്രീയ സമൂഹത്തിന് നൽകുവാൻ ഈ മഹാസമ്മേളനംമൂലം സാധ്യമായി.

മലങ്കരയിലെ സ്വാതന്ത്ര്യ പോരാട്ടത്തിന്റെ വഴിത്തിരിവായ കൂനൻ കുരിശു സത്യത്തിന്റെ വേദിയായ മട്ടാഞ്ചേരിയുടെ മറുകരയിൽ തന്നെ പുതുനൂറ്റാണ്ടിലെ വിശ്വാസികളും സ്വാതന്ത്ര്യം അരക്കിട്ടുറപ്പിച്ച് പ്രതിജ്ഞ എടുത്തത് ചരിത്രത്തിന്റെ സമാനതയും കാലഘട്ടത്തിന്റെ അനിവാര്യതയുമായി.

ഈ സംഗമം പൊതു സമൂഹത്തിനു മാത്രമല്ല നമുക്കും ഏറെ സന്ദേശങ്ങൾ നൽകുന്നു. വിളിച്ചാൽ വിളിപ്പുറത്തുള്ള വിശ്വാസി സമൂഹം ഏതൊരു സഭയുടെയും ശക്തിയും ആവേശവുമാണ്. സഭയുടെ പരമാദ്ധ്യക്ഷനോടും സഭയുടെ വിശ്വാസ ആചാരങ്ങളോടും കൂറും ഭക്തിയും പുലർത്തുന്ന വിശ്വാസി സമൂഹത്തിന്റെ ആവേശം സഭയുടെ ഉത്തരവാദിത്വങ്ങളെ വർദ്ധിപ്പിക്കുന്നു. സഭയുടെ എല്ലാ നിർണ്ണായക മുഹൂർത്തത്തിലും സഹയാത്രികർ ആകുന്ന വിശ്വാസി സമൂഹത്തിന്റെ പിൻതുണ കൈമുതലാക്കി ധീരോദാത്ത നിലപാടുകൾ കൈക്കൊണ്ട്, പ്രതിലോമ ശക്തികളെ നിർഭയം നേരിട്ട്, സ്വാതന്ത്ര്യ ബോധം ആർക്കും അടിയറ വയ്ക്കാതെ, രാഷ്ട്രീയ സാംസ്ക്കാരിക മണ്ഡലത്തിൽ സജീവ സാന്നിധ്യം ഉറപ്പിച്ച് മുന്നേറുവാനുള്ള ഊർജ്ജവും ആവേശവുമാണ് എറണാകുളം മഹാസമ്മേളനം പകർന്നു നൽകുന്നത്. ഉണർന്ന നസ്രാണി പൗരുഷം ഉണർന്നു തന്നെ നിൽക്കുന്നു എന്നതിന്റെ തെളിവാണ് പുത്തൻകാവിൽ നടത്തപ്പെട്ട വൈദികസംഗമത്തിൽ സന്നിഹിതരായ വൈദീകരുടെ എണ്ണം. വർദ്ധിതമായ നസ്രാണി പൗരുഷം സജീവമായി നിലനിർത്തുവാനുള്ള കർമ്മപരിപാടികൾ ആവിഷ്ക്കരിച്ച് സഭയുടെ കൊമ്പിനെ ഉയർത്തുവാൻ ഏവർക്കും സാധ്യമാകട്ടെ. അതിനായിരിക്കട്ടെ നമ്മുടെ ഇനിയുള്ള സംഘടിത ശ്രമം.

# സമ്പന്നതയെ തോല്പിച്ച പിതാവ്

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



ബർന്നബാസ് എന്ന വാക്കിന്റെ അർത്ഥം പ്രബോധന പുത്രൻ എന്നാണ്. എല്ലാ അർത്ഥത്തിലും ഇടയ പരിപാലനത്തിൽ പ്രബോധനദൗത്യം ഫലപ്രദമായി നിർവ്വഹിച്ച പിതാവാണ് മാത്യൂസ് മാർ ബർന്നബാസ് തിരുമേനി. അദ്ദേഹത്തിന്റെ ജീവിതം പുതുതലമുറയക്ക് വെല്ലുവിളി ഉയർത്തുന്നതാണ്.

**1. സമ്പന്നതയെ തോല്പിച്ച പിതാവ്** : അമേരിക്കയിൽ എല്ലാ സുഖസൗകര്യങ്ങളുടെയും നടുവിൽ, സമ്പന്നതയെ ദാരിദ്ര്യം കൊണ്ട് തോല്പിച്ച വ്യക്തിത്വമാണ് മാത്യൂസ് മാർ ബർന്നബാസ് തിരുമേനി. സമ്പന്നതയിൽ ദാരിദ്ര്യം അനുഷ്ഠിക്കുകവഴി ദാരിദ്ര്യത്തിന്റെ സമ്പത്ത് എന്താണെന്ന് സ്വന്തം ജീവിതം കൊണ്ട് മറ്റുള്ളവരെ പഠിപ്പിച്ചു. ഇതാണ് അമേരിക്കൻ ജനതയെ പ്രത്യേകിച്ച് യുവജനസമൂഹത്തെ സ്വാധീനിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞത്. ലളിതമായ ജീവിത ശൈലി കൃത്യനിഷ്ഠയോടെയുള്ള ആരാധനാനുഷ്ഠാനങ്ങൾ ഇവയെല്ലാം മറ്റുള്ളവരെ ക്രിസ്തുവിന്റെ പാതയിലേക്ക് നയിക്കുവാൻ പ്രേരിപ്പിച്ചു.

**2. വ്യക്തിബന്ധങ്ങൾ കാത്തുസൂക്ഷിച്ച പിതാവ്** : ബർന്നബാസ് തിരുമേനിയുടെ അടുത്ത് എത്തുന്നവരെ മാത്രമല്ല എല്ലാവരോടും പ്രത്യേകം വ്യക്തിബന്ധം പുലർത്തി. കുഞ്ഞുങ്ങളെ പേരു ചൊല്ലി വിളിച്ചു. ആരോടും മുഖപക്ഷമില്ലാതെ പറയും. കൈ കൊണ്ട് എഴുതിയ ജന്മദിന ആശംസകളാണ് തിരുമേനി ഏവർക്കും നൽകിയിരുന്നത്. അത് ഹൃദ്യമായി കൂടുതൽ അടുപ്പം തിരുമേനിയോട് ഉണ്ടാക്കുന്നതിന് സഹായകരമായി. ഇടയപരിപാലനത്തിന്റെ വേറിട്ട ജീവിതശൈലി അമേരിക്കൻ ജനതയുടെ മനസ്സിൽ തിരുമേനിക്ക് ഇടം പകർന്നു.

**3. കൃത്യനിഷ്ഠയുള്ള സാമ്പത്തിക കാര്യവിചാരകൻ** : അമേരിക്കയിൽ 19 വർഷവും അങ്കമാലി, കോട്ടയം, ഇടുക്കി ഭദ്രാസനങ്ങളിലായി 14 വർഷവും ഇടയശുശ്രൂഷ നിർവഹിച്ച ബർന്നബാസ് പിതാവ് ഒരു രൂപ പോലും സ്വന്തമാക്കാതെ മറ്റുള്ളവർക്കുവേണ്ടി ജീവിച്ചു. കൃത്യമായി എല്ലാ ദിവസവും വരവും ചെലവും കണക്കെഴുതി സൂക്ഷിച്ചിരുന്നു. സ്വന്തം പേരിൽ ഒരു സ്ഥാപനവും ഉണ്ടാക്കിയിട്ടില്ല. അമേരിക്കയിൽ നിന്നും ലഭിച്ച സമ്പാദ്യങ്ങൾ അവിടുത്തെ ഭദ്രാസനത്തിന് തിരിച്ചു നൽകി. അമേരിക്ക സന്ദർശിക്കുന്ന വൈദികരെ കരുതുകയും അവർക്ക് ആവശ്യമായ സഹായവും നൽകിയിരുന്നു. പ്രായഭേദമെന്യേ ഏവരേയും തിരുമേനി സ്നേഹിച്ചു. അമേരിക്കയിലെ സമ്പന്നതയിലും വേറിട്ട ജീവിതശൈലി പകർന്നു. ജീവിതത്തിൽ പ്രകടമാക്കിയ സ്നേഹത്തിന്റെയും പരിത്യാഗത്തിന്റെയും ആത്മീയത അമേരിക്കൻ ജനതയുടെ മനസ്സിൽ ബർന്നബാസ് തിരുമേനിക്ക് പ്രത്യേകമായ സ്ഥാനം ലഭ്യമാക്കി.



കടപ്പാട് : ബോധി

# റോമൻ കത്തോലിക്കാ സഭ

വർഗീസ് ജോൺ തോട്ടപ്പുഴ

ലോകത്തിലെ ഏറ്റവും വലിയ ക്രൈസ്തവ സഭ. 110 കോടി വിശ്വാസികൾ ഉണ്ടെന്ന് കണക്കാക്കപ്പെടുന്നു. റോമിലെ മാർപാപ്പാ യാണു പരമാദ്ധ്യക്ഷൻ.

**റീത്തുകൾ**

ലത്തീനിലെ 'റീത്തൂസ്' എന്ന വാക്കിൽ നിന്നാണ് 'റീത്ത്' എന്ന പദമുണ്ടായത്. രീതി, ആചാരം എന്നൊക്കെയാണർത്ഥം. ആരാധനയിലും ഭരണസംവിധാനത്തിലും അതാതു പാരമ്പര്യങ്ങൾ അംഗീകരിച്ചുകൊണ്ട് മാർപാപ്പായുടെ ആധിപത്യവും റോമൻ വിശ്വാസവും സ്വീകരിക്കുന്നതാണ് ഓരോ റീത്തും എന്നാണ് വെയ്പ്പ്. എന്നാൽ ദ്രുതഗതിയിലുള്ള ലത്തീനീകരണം ഈയവസ്ഥയ്ക്കു മാറ്റം വരുത്തിയിട്ടുണ്ട്.

റോമൻ കത്തോലിക്കാ സഭ, റീത്തുകളെ 'സഭകൾ' എന്നു വിശേഷിപ്പിക്കുന്നു. വിവിധ സഭകളുടെ കൂട്ടായ്മയായി റോമൻ കത്തോലിക്കാ സഭ അവകാശപ്പെടുന്നു. ആകെ 23 റീത്തുകളാണുള്ളത്. ഇവയെ പാശ്ചാത്യ- പൗരസ്ത്യ റീത്തുകൾ എന്നിങ്ങനെ രണ്ടായി തിരിക്കാം.

പാശ്ചാത്യ റീത്തുകളിൽ റോമൻ ആരാധന ക്രമപാരമ്പര്യം പാലിക്കുന്ന ലത്തീൻ റീത്താണ് ഏറ്റവും പ്രധാനം. റോമാ സഭയിലെ ബഹുഭൂരിപക്ഷം വിശ്വാസികളും ഇതിലുൾപ്പെടുന്നു. അംബ്രോസിയൻ (ഉത്തര ഇറ്റലി), ഗാള്ളിക്കൻ (ഫ്രാൻസ്), മൊസാറബിക്ക് (സ്പെയിൻ) തുടങ്ങിയ ചെറിയ റീത്തുകളും ഇതിലുൾപ്പെടുന്നു.

ഇരുപത്തിരണ്ട് പൗരസ്ത്യ റീത്തുകളെ താഴെപ്പറയുന്ന അഞ്ച് ആരാധനാക്രമ കുടുംബങ്ങളിൽ ഉൾപ്പെടുത്താം. ഇവയിൽ മിക്ക റീത്തുകളും വിവിധ പൗരസ്ത്യ സഭകളിൽ നിന്ന് റോമാ സഭയിൽ ചേർന്ന സഭാ സമൂഹങ്ങളാണ്.

**1. അലക്സന്ത്രിയൻ** – കോപ്റ്റിക്, എത്യോപ്യൻ **2. അർമേനിയൻ** – അർമേനിയൻ **3. അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി)** – സിറിയൻ, മാരോനൈറ്റ്, സീറോ മലങ്കര **4. കൽദായ (പൗരസ്ത്യ സുറിയാനി)** – കൽദായ, സീറോ മലബാർ **5. ബൈസന്റയിൻ** – ഗ്രീക്ക് മെൽക്കൈറ്റ്, യുക്രേനിയൻ, റുമേനിയൻ, റുതേനിയൻ, സ്ലോവാക്ക്, ഹംഗേറിയൻ, ഇറ്റാലോ-അൽബേനിയൻ, ബൾഗേറിയൻ, ഗ്രീക്ക്, റഷ്യൻ, ബൈലോറഷ്യൻ, സെർബിയൻ (യുഗോസ്ലാവിയൻ), ക്രൊയേഷ്യൻ, അൽബേനിയൻ.

അന്ത്യോഖ്യൻ-കൽദായ റീത്തുകളെ പൊതുവെ സുറിയാനി റീത്തുകൾ എന്നു പറയുന്നു. ലത്തീൻ, സീറോ മലബാർ, സീറോ മലങ്കര എന്നീ മൂന്നു റീത്തുകളാണ് ഇന്ത്യയിലുള്ളത്.

ഭരണസംവിധാനത്തിന്റെ അടിസ്ഥാനത്തിൽ റീത്തുകളെ നാലായി തിരിക്കാം.

1. പാത്രിയാർക്കൽ – ലത്തീൻ, കോപ്റ്റിക്, ഗ്രീക്ക്-മെൽക്കൈറ്റ്, മാരോനൈറ്റ്, സിറിയൻ, അർമേനിയൻ, കൽദായ. 2. മേജർ ആർക്കി എപ്പിസ്കോപ്പൽ – യുക്രേനിയൻ, സീറോ-മലബാർ, സീറോ – മലങ്കര, റുമേനിയൻ. 3. മെത്രാപ്പോലീത്തൻ – എത്യോപ്യൻ, റുതേനിയൻ, സ്ലോവാക്ക് തുടങ്ങിയവ. 4. മെത്രാന്മാർ നേതൃത്വം നൽകുന്ന മറ്റ് ബൈസന്റയിൻ റീത്തുകൾ.

പാത്രിയാർക്കൽ റീത്തിനു സമമായ സ്വയം ഭരണാവകാശമുള്ള സ്വയാധികാര പൗരസ്ത്യ റീത്തുകളാണ് മേജർ ആർക്കി എപ്പിസ്ക്കോപ്പൽ റീത്തുകൾ. പാത്രിയർക്കീസിനെ അതാതു റീത്തുകളുടെ സിനഡിന് തെരഞ്ഞെടുക്കുകയും വാഴിയ്ക്കുകയും ചെയ്യാം. എന്നാൽ മേജർ ആർച്ചു ബിഷപ്പിന്റെ തെരഞ്ഞെടുപ്പ് മാർപാപ്പാ അംഗീകരിക്കണം. മെത്രാപ്പോലീത്തൻ റീത്തുകളുടെ തലവന്മാരെ മാർപാപ്പാ നിയമിക്കുന്നു.

**പാത്രിയർക്കീസ്**

റോമൻ കത്തോലിക്കാ സഭയിൽ ഒരു സമയത്ത് 15 പാത്രിയർക്കേറ്റുകൾ വരെയുണ്ടായിരുന്നു. ഇപ്പോൾ 11 പാത്രിയർക്കീസുമാരാണുള്ളത്. റോമിലുള്ള പാശ്ചാത്യ പാത്രിയർക്കേറ്റ് ഒഴികെയുള്ള മിക്ക പാത്രിയർക്കേറ്റുകളും പൗരസ്ത്യ സഭകളിലെ (ബൈസന്റയിൻ-ഓറിയന്റൽ ഓർത്തഡോക്സ്, അസിറിയൻ) പുരാതന പാത്രിയർക്കേറ്റുകൾക്ക് സമാന്തരമായി സൃഷ്ടിക്കപ്പെട്ടവയാണ്.

മാർപാപ്പായാണ് പാശ്ചാത്യ പാത്രിയർക്കീസ്. (2006 മുതൽ ഈ പദവി ഉപയോഗിക്കുന്നില്ല). അദ്ദേഹം ലത്തീൻ റീത്തിന്റെ തലവനാണ്. റോമാ സഭയിൽ ആറ് പൗരസ്ത്യ കത്തോലിക്കാ പാത്രിയർക്കീസുമാരുണ്ട്. (1) അലക്സന്ത്രിയായിലെ കോപ്റ്റിക് (1824), (2) അന്ത്യോഖ്യായിലെ ഗ്രീക്ക് മെൽക്കൈറ്റ്, (3) അന്ത്യോഖ്യായിലെ മാരോനൈറ്റ്, (4) അന്ത്യോഖ്യായിലെ സിറിയൻ, (5) സിലീഷ്യായിലെ അർമേനിയൻ (1742), (6) ബാബിലോണിലെ കൽദായ (1553).

ഇവർ യഥാക്രമം കോപ്റ്റിക്, ഗ്രീക്ക്-മെൽക്കൈറ്റ്, മാരോനൈറ്റ്, സിറിയൻ, അർമേ



നിയൻ, കൽദായ റീത്തുകളുടെ തലവന്മാരാണ്. എല്ലാവരും മാർപാപ്പായുടെ കീഴിലാണ്. അന്ത്യോഖ്യായുടെയും അലക്സന്ത്രിയായുടെയും ജറുസലേമിന്റെയും ബൈസന്റയിൻ (ഗ്രീക്ക്) കത്തോലിക്കാ പാത്രിയർക്കീസാണ് അന്ത്യോഖ്യായിലെ മെൽക്കൈറ്റ് പാത്രിയർക്കീസ്. അന്ത്യോഖ്യായിൽ മൂന്ന് കത്തോലിക്കാ പാത്രിയർക്കീസുമാരുണ്ട്. അർമേനിയൻ, കൽദായ റീത്തു തലവന്മാർ ചരിത്രപരമായി കാതോലിക്കോസ് അഥവാ കാതോലിക്കാ എന്നറിയപ്പെടേണ്ടതിനു പകരം പാത്രിയർക്കീസ് എന്നറിയപ്പെടുന്നു. കാതോലിക്കേറ്റുകൾക്കു സമാന്തരമായി സൃഷ്ടിക്കപ്പെട്ടതാണ് ഇവ രണ്ടും. കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് ചരിത്രപരമായി പോപ്പ് എന്നു വിളിക്കപ്പെടേണ്ടതാണെങ്കിലും അത് അനുവദിച്ചിട്ടില്ല.

പാശ്ചാത്യ (ലത്തീൻ/റോമൻ) റീത്തിലും മാർപാപ്പായെ കൂടാതെ ചില പാത്രിയർക്കീസുമാരുണ്ട്. ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസാണ് (1847) അവരിൽ പ്രധാനി. അദ്ദേഹത്തിന് സമീപ പ്രദേശങ്ങളിൽ പരിമിതമായ അധികാരമുണ്ട്. കുരിശു യുദ്ധകാലത്ത് സ്ഥാപിച്ച കോൺസ്റ്റാന്റീനോപ്പിൾ, അലക്സന്ത്രിയാ, അന്ത്യോഖ്യാ എന്നീ ലത്തീൻ പാത്രിയർക്കേറ്റുകൾ 1964 ൽ നിർത്തലാക്കി. വെനീസ് (1451), ലിസ്ബൺ (1716), വെസ്റ്റ് ഇൻഡീസ് (മാഡ്രിഡ്, 1524), ഈസ്റ്റ് ഇൻഡീസ് (ഗോവ, 1886) എന്നിവിടങ്ങളിൽ നാലു ലത്തീൻ സ്ഥാനിക പാത്രിയർക്കീസുമാരുണ്ട്. ഇവർക്കു പ്രത്യേക ഭരണാധികാരമില്ല; ബഹുമതി മാത്രമേയുള്ളൂ. വെസ്റ്റ് ഇൻഡീസ് (മാഡ്രിഡ്) ലത്തീൻ പാത്രിയർക്കേറ്റ് 1963 മുതൽ ഒഴിഞ്ഞു കിടക്കുന്നു.

പാത്രിയർക്കീസിനുള്ള എല്ലാ അധികാരാവകാശങ്ങളും മേജർ ആർച്ചുബിഷപ്പിനുണ്ട്. യുക്രേനിയൻ (1963), സീറോ മലബാർ (1992), സീറോ മലങ്കര (2005), റുമേനിയൻ (2005) എന്നീ നാലു പൗരസ്ത്യ റീത്തുകളുടെ തലവന്മാർ മേജർ ആർച്ചുബിഷപ്പുമാരാണ്.

ഗോവയുടെയും ഡാമന്റെയും മെത്രാപ്പോലീത്തായും ഈസ്റ്റ് ഇൻഡീസ് പാത്രിയർക്കീസുമായ ഡോ. ഫിലിപ്പ് നെരി അന്റോണിയോ സെബാസ്റ്റ്യാവോ ഡോ റൊസാരിയോ ഫെറാവോ ആണ് ഇന്ത്യയിൽ നാമമാത്രമായിട്ടാണെങ്കിലും 'പാത്രിയർക്കീസ്' എന്നറിയപ്പെടുന്ന ഏക സഭാദ്ധ്യക്ഷൻ. 1886-ലാണ് ഈ പാത്രിയർക്കേറ്റ് സ്ഥാപിച്ചത്. സ്ഥാനക്രമത്തിൽ കർദിനാളിനും അധികാരത്തിൽ മേജർ ആർച്ച്ബിഷപ്പിനും താഴെയാണ് ഈ ലത്തീൻ-സ്ഥാനിക പാത്രിയർക്കീസ്.

**കർദിനാൾ**

റോമാ സഭയിൽ മാർപാപ്പാ കഴിഞ്ഞുള്ള സ്ഥാനം. മാർപാപ്പായെ തെരഞ്ഞെടുക്കുകയും ആവശ്യപ്പെട്ടാൽ ഭരണകാര്യങ്ങളിൽ ഉപദേശിക്കുകയും ചെയ്യുന്ന സംഘത്തിലെ അംഗം. 1059-ലാണ് കർദിനാൾമാർ മാർപാപ്പായെ തെരഞ്ഞെടുക്കുന്ന രീതിയുണ്ടായത്. ബിഷപ്പുമാരിൽ നിന്നാണ് സാധാരണയായി കർദിനാൾമാരെ മാർപാപ്പാ നാമനിർദേശം ചെയ്യുന്നത്. വൈദികരും അയ്മേനികളും കർദിനാൾ പദവിയിലെത്തിയിട്ടുണ്ട്. കർദിനാൾമാരെ മൂന്നു ഗണമായി തിരിച്ചിരിക്കുന്നു.

1) കർദിനാൾ ബിഷപ്പ് - ഡീൻ, സബ്ഡീൻ എന്നിവരുൾപ്പെടെ ലത്തീൻ റീത്തിലെ ആറു പേരും പൗരസ്ത്യ കത്തോലിക്കാ പാത്രിയർക്കീസുമാരിൽനിന്നു കർദിനാൾ പദവിയിലെത്തുന്നവരും ഉൾപ്പെടുന്നു. നാലു കർദിനാൾ പാത്രിയർക്കീസുമാരുൾപ്പെടെ ഇപ്പോൾ 10 പേർ ഈ ഗണത്തിൽ വരുന്നു.

2) കർദിനാൾ പ്രീസ്റ്റ് - ഭരണാധികാരമുള്ള മെത്രാപ്പോലീത്താമാരിൽ നിന്നും ആർച്ചുബിഷപ്പുമാരിൽനിന്നും നിയമിക്കപ്പെടുന്ന ഇവരാണ് കർദിനാൾ തിരുസംഘത്തിലെ ബഹുഭൂരിപക്ഷം പേരും. ഇന്ത്യാക്കാരായ എല്ലാവരും ഈ ഗണത്തിൽപെട്ടവരാണ്. (ഇപ്പോൾ 156).

3) കർദിനാൾ ഡീക്കൻ - സ്ഥാനിക ആർച്ചുബിഷപ്പുമാരാണ് ഇതിൽ സാധാരണയായി ഉൾപ്പെടുക. 80 വയസിനു ശേഷം കർദിനാൾ പദവിയിലെത്തുന്നവരെയും ഈ ഗണത്തിൽ ഉൾപ്പെടുത്താറുണ്ട്. (ഇപ്പോൾ 45 പേർ).

ഇപ്പോൾ ആകെ 211 കർദിനാൾമാരുണ്ട്. പേപ്പൽ തെരഞ്ഞെടുപ്പിൽ 80 വയസിൽ താഴെയുള്ള 119 പേർക്കാണ് ഇപ്പോൾ വോട്ടവകാശം. ഇന്ത്യയിൽ ഇതുവരെ 12 പേർ കർദിനാൾ പദവിയിലെത്തിയിട്ടുണ്ട്. ബോംബെയിൽ ജനിച്ച് കറാച്ചിയിൽ ആർച്ചുബിഷപ്പായ കർദിനാൾ ജോസഫ് കോർഡൊയ്റോയെയും ഇന്ത്യാക്കാരായ കർദിനാൾമാരുടെ പട്ടികയിൽ ഉൾപ്പെടുത്താവുന്നതാണ്. (1918-ൽ ജനിച്ച ഗോവൻ വംശജനായ ഇദ്ദേഹമാണ് പാകിസ്ഥാനിലെ പ്രഥമ കർദിനാൾ). ഇന്ത്യയുമായി ബന്ധമുള്ള രണ്ടു വിദേശികളും കർദിനാൾമാരായിട്ടുണ്ട്. ഇതുവരെയുള്ള എല്ലാ ഇന്ത്യാക്കാരും കർദിനാൾ വൈദികരാണ്. ഇപ്പോഴുള്ള ഏഴു പേരിൽ അഞ്ചു പേർക്കാണ് വോട്ടവകാശം. മേജർ ആർച്ചുബിഷപ്പുമാരായ മാർ ജോർജ് ആലഞ്ചേരി, മാർ ബസേലിയോസ് ക്ലിമിസ് എന്നിവരാണ് മലയാളികൾ. മുമ്പ് മൂന്നു മലയാളികൾ (സീറോ-മലബാർ) ഈ പദവിയിലെത്തിയിട്ടുണ്ട്.

റോമാ സഭയിലെ ഔദ്യോഗിക മുൻഗണനാക്രമത്തിൽ (1815) കർദിനാളിന് താഴെയാണ് പൗരസ്ത്യ - ലത്തീൻ പാത്രിയർക്കീസുമാരുടെ സ്ഥാനം. അതിനും താഴെ മേജർ ആർച്ച് ബിഷപ്പ് വരും. കാതോലിക്കോസ് എന്ന പദവി ഇതിൽ കാണുന്നില്ല. എന്നാൽ കർദിനാൾ പദവിയില്ലാത്ത പൗരസ്ത്യ പാത്രിയർക്കീസുമാരെ കർദിനാൾ ബിഷപ്പിന്റെയും കർദിനാൾ വൈദീകന്റെയും ഇടയ്ക്കുള്ള പദവി നൽകുന്ന രീതിയുണ്ട്. എങ്കിലും ഇവർക്കു പേപ്പൽ തെരഞ്ഞെടുപ്പിൽ വോട്ടവകാശമില്ല.



# ഞാനും ഒരു കർദ്ദിനാളാണ്

ഡോ. എം. കുര്യൻ തോമസ്

തിരുവനന്തപുരത്തെ സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് 2012 നവംബർ 24-ന് റോമാപാപ്പാ ഒരു രണ്ടാംതരം കർദ്ദിനാൾസ്ഥാനം നൽകി. ഇതിനു കേരളത്തിലെ ചില മാദ്ധ്യമങ്ങൾ നൽകിയ പ്രാധാന്യം മലയാളിയായ തിരുവനന്തപുരം ലാറ്റിൻ ആർച്ചുബിഷപ്പ് റോമാ പാപ്പായോ, നമ്മുടെ കേന്ദ്ര പ്രതിരോധ മന്ത്രി ഇന്ത്യൻ പ്രധാനമന്ത്രിയോ ആയാൽ ലഭിക്കുമായിരുന്നതിൽ അധികമാണ്. 2012 ജനുവരിയിൽ എറണാകുളം-അങ്കമാലി മേജർ ആർച്ച് ബിഷപ്പ് മാർ ജോർജ് ആലഞ്ചേരിക്ക് ഈ സ്ഥാനം ലഭിച്ചപ്പോൾ ഇതിന്റെ പത്തിലൊന്നു വാർത്താ പ്രാധാന്യംപോലും ഇതേ മാദ്ധ്യമങ്ങൾ നൽകിയില്ല എന്ന വസ്തുതയും ചിന്തനീയമാണ്.

തങ്ങൾ റോമൻ കത്തോലിക്കാ സഭയിലും കേരള സമൂഹത്തിലും എന്തൊക്കയോ ആണന്ന് ജനത്തെ ബോദ്ധ്യപ്പെടുത്താൻ മലങ്കര റീത്തുകാർ ദശാബ്ദങ്ങളായി നടത്തിവന്ന ശ്രമത്തിന്റെ ഭാഗമായി വേണം ഈ പ്രചരണ കോലാഹലത്തെ കണക്കാക്കാൻ. പക്ഷേ റീത്തുകാർ എന്തൊക്കെയാണന്നു അവകാശപ്പെട്ടുവോ അതൊന്നും അല്ല എന്നു വ്യക്തമാക്കാൻ ഈ പരസ്യങ്ങൾ ഉപകരിച്ചു. ലഭിച്ചത് വെറും രണ്ടാംതരം കർദ്ദിനാൾസ്ഥാനം ആണെന്നത് അവസാനത്തെ അവകാശവാദം -സ്വയം പ്രഖ്യാപിത കാതോലിക്കാ സ്ഥാനം- വെറും കെട്ടുകഥയാണന്ന വസ്തുതയും ശരിവെച്ചു.

റോമൻ കത്തോലിക്കാ സഭയുടെ ഭരണപരമായ ഒരു സംവിധാനമാണ് കർദ്ദിനാൾ. *സഭാപരമായ രാജകുമാരന്മാർ* എന്നാണ് അവരെ വിശേഷിപ്പിക്കുന്നത്. റോമാപാപ്പായെ തിരഞ്ഞെടുക്കുക എന്നതാണ് അവരുടെ കർത്തവ്യം. പോപ്പിന് ആവശ്യമെന്നു തോന്നുന്നപക്ഷം അവരുടെ ഉപദേശം സ്വീകരിക്കാം. റോമാ സഭയിൽ പോപ്പു കഴിഞ്ഞാൽ ഏറ്റവും ഉയർന്ന ബഹുമതി ഉള്ളവരായി ഇവരെ കണക്കാക്കുന്നു. അവിടംകൊണ്ടു കർദ്ദിനാൾമാരുടെ പ്രാധാന്യം അവസാനിക്കുന്നു.

*എല്ലാ കർദ്ദിനാൾമാരും തുല്യരാണ്* എന്നൊരു തെറ്റിദ്ധാരണ ഭൂരിപക്ഷമാളുകൾക്കുമുണ്ട്. യഥാർത്ഥത്തിൽ കർദ്ദിനാൾ സ്ഥാനത്തിനു യഥാക്രമം മെത്രാൻ (*കർദ്ദിനാൾ ബിഷപ്പ്*), വൈദീകൻ(*കർദ്ദിനാൾ പ്രീസ്റ്റ്*), ശെമ്മാശൻ(*കർദ്ദിനാൾ ഡീക്കൺ*) എന്നീ മൂന്നു പദവികളുണ്ട്. ഇന്ന് ഈ മൂന്നുതരം കർദ്ദിനാൾമാരും മെത്രാന്മാരാണ്. എന്നാൽ അതത് വൈദീക പദവിയിലുള്ളവർ തന്നെയാണ് മുമ്പ് സമാന നാമമുള്ള കർദ്ദിനാൾമാരായിരുന്നത്. ഇവയിൽ രണ്ടാം തരത്തിൽപ്പെട്ട *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനമാണ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാപാപ്പാ ദാനം നൽകിയത്.

ഇന്ന് എല്ലാ കർദ്ദിനാൾമാരും മെത്രാന്മാരാണെങ്കിലും അവൈദികർ പോലും കർദ്ദിനാൾമാരായ കാലമുണ്ടായിരുന്നു. 1899-ൽ അന്തരിച്ച റ്റെഡൽഫെ മീറ്റലായിരുന്നു അവസാനത്തെ അവൈദിക കർദ്ദിനാൾ. 1917-ൽ കർദ്ദിനാൾമാർ കുറഞ്ഞത് വൈദീകരായിരിക്കണമെന്നും, 1962-ൽ മെത്രാനായിരിക്കണമെന്നും നിശ്ചയിച്ചു. 1983-ലെ കാനോൻ നിയമ സംഹിത കർദ്ദിനാൾ സ്ഥാനത്തേയ്ക്കു ഉയർത്തപ്പെടുന്നവർ കുറഞ്ഞത് വൈദീകനായിരിക്കണമെന്നും, അവരെ ഉടൻ മെത്രാൻ സ്ഥാനത്തേയ്ക്ക് ഉയർത്തണമെന്നും നിഷ്കർഷിക്കുന്നുണ്ട്.

കർദ്ദിനാൾമാരുടെ സ്ഥാനവും, അവരുടെ സമതിയായ *കോളേജ് ഓഫ് കർദ്ദിനൽസിന്റെ* പ്രാമാണ്യവും റോമാപാപ്പായുടെ തിരഞ്ഞെടുപ്പു പ്രക്രിയയുടെ ചരിത്രവുമായി ബന്ധപ്പെട്ടു കിടക്കുന്നു. 1059 വരെ പോപ്പുമാരെ തിരഞ്ഞെടുക്കുന്നത് റോമാ



രൂപതയിലെ ജനങ്ങളും വൈദീകരും ചേർന്നായിരുന്നു. ആ വർഷം റോമാ പാപ്പായെ തിരഞ്ഞെടുക്കാനുള്ള അധികാരം കർദ്ദിനാൾമാർക്കു മാത്രമായി പരിമിതപ്പെടുത്തി. അന്നും ഇന്നും കർദ്ദിനാൾമാരെ തിരഞ്ഞെടുക്കാനും നിയമിക്കാനുമുള്ള അധികാരം റോമാപാപ്പായിൽ മാത്രം നിക്ഷിപ്തമാണ്. ഈ അധികാരം മെത്രാന്മാരുടെ സുന്നഹദോസിനു വിട്ടു കൊടുക്കണമെന്ന ഇടക്കാലത്തെ ആവശ്യം അംഗീകരിക്കപ്പെട്ടില്ല. ചുരുക്കത്തിൽ, അതത് കാലത്ത് ഭരിക്കുന്ന റോമാ പാപ്പായുടെ വ്യക്തിപരമായ ഒരു ദാനം മാത്രമാണ് അന്നും ഇന്നും കർദ്ദിനാൾ സ്ഥാനം. ഒരുകാലത്ത് സ്വാധീനമുള്ളവർ തങ്ങൾക്കു വേണ്ടപ്പെട്ടവരെ കർദ്ദിനാൾമാരായി അവരോധിപ്പിച്ചിരുന്നു.

റോമാപാപ്പായെ തിരഞ്ഞെടുക്കാനുള്ള അവകാശം റോമിലെ മുഖ്യ പുരോഹിതന്മാർക്കും റോമാ നഗരപ്രാന്തത്തിലുള്ള ഏഴ് രൂപതകളിലെ മെത്രാന്മാർക്കുമായി പരിമിതപ്പെടുത്തിയിരിക്കുകയാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഇന്ന് കർദ്ദിനാൾമാർ ഉണ്ടെങ്കിലും ഫലത്തിൽ റോമിലെ മുഖ്യ പുരോഹിതന്മാരും റോമാ നഗരപ്രാന്തത്തിലുള്ള ഏഴ് രൂപതകളിലെ മെത്രാന്മാരും മാത്രം ചേർന്നാണ് ഇന്നും റോമാപാപ്പായെ തിരഞ്ഞെടുക്കുന്നത്. മുകളിൽ പറഞ്ഞ മൂന്നു തരം കർദ്ദിനാൾമാർ പ്രസക്തമാകുന്നത് ഇവിടെയാണ്.

റോമാ നഗരപ്രാന്തത്തിലുള്ള ഏഴു രൂപതകളുടെ മെത്രാന്മാരായ ആറുപേർക്കു മാത്രമാണ് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനം നൽകുന്നത്. *കോളേജ് ഓഫ് കാർഡിനൽസിന്റെ* ഡീൻ, വൈസ് ഡീൻ, പോപ്പിന്റെ അഭാവത്തിൽ ദൈനംദിന ഭരണം നടത്തുന്ന *കമർലങ്ക* എന്ന സ്ഥാനി മുതലായവർ എപ്പോഴും ഇവരിൽ ഉൾപ്പെട്ടവരാണ്. ഇവരിൽ *കോളേജ് ഓഫ് കാർഡിനൽസിന്റെ* ഡീനിന്, ഏഴു പ്രാന്ത രൂപതകളിൽപ്പെട്ട *ഓസ്റ്റിയായുടെ* സ്ഥാനിക മെത്രാൻ പദവികൂടി ലഭിക്കും. ഈ ഏഴു റോമാ നഗരപ്രാന്ത രൂപതകളുടെ മെത്രാന്മാർക്കു മാത്രമാണ് സ്ഥിരമായും കർദ്ദിനാൾ സ്ഥാനം ലഭിക്കുന്നത്.

പിന്നീടുള്ളത് *കർദ്ദിനാൾ പ്രീസ്റ്റ്*മാരാണ്. അവർക്ക് കർദ്ദിനാൾ പദവി നൽകിയാലുടൻ അവർ ഏതു രാജ്യക്കാരായാലും റോമിലെ റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുടെ വികാരിയായി നിയമിക്കും. അപ്രകാരം ഒരു പള്ളി ഭൗതികമായി നിലനിൽക്കുന്നതായിരിക്കണമെന്നില്ല. ഒരു സങ്കൽപ്പം മാത്രമായാലും മതി. പക്ഷേ *കർദ്ദിനാൾ പ്രീസ്റ്റു*മാർ അവയുടെ വികാരിമാരായി ചുമതലയേറ്റേ പറ്റു. ഇപ്രകാരം ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് ലഭിച്ചത് സെന്റ് ഗ്രിഗറി ഏഴാമന്റെ നാമത്തിലുള്ള പള്ളിയുടെ വികാരി സ്ഥാനമാണ്.

*കർദ്ദിനാൾ ഡീക്കന്മാരുടെ* കാര്യവും വിഭിന്നമല്ല. റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുമായി ബന്ധിച്ചാണ് അവർക്കും സ്ഥാനം നൽകുന്നത്. പുതിയ പോപ്പിനെ പ്രഖ്യാപിക്കുക, അദ്ദേഹത്തിനു പാലിയം, കിരീടം മുതലായവ നൽകുക തുടങ്ങിയ വിപുലമായ അധികാരങ്ങൾ *കർദ്ദിനാൾ ഡീക്കന്മാരിലെ* *പ്രോട്ടോ ഡീക്കൺ* എന്ന സ്ഥാനിക്കാണ്. ഒരു *കർദ്ദിനാൾ ഡീക്കണ്* പത്തുവർഷം ആ പദവിയിൽ പൂർത്തീകരിച്ചാൽ *കർദ്ദിനാൾ പ്രീസ്റ്റ്* ആകാനുള്ള അവസരമുണ്ട്. എന്നാൽ *കർദ്ദിനാൾ പ്രീസ്റ്റി*ന് *കർദ്ദിനാൾ ബിഷപ്പ്* ആകാൻ സാധിക്കുകയില്ല.

ഈ സംവിധാനത്തിനുള്ള ഏക അപവാദം റോമാ സഭയിൽ ചേർന്ന പൗരസ്ത്യ സഭകളുടെ പാത്രിയർക്കീസുമാരെ കർദ്ദിനാളാക്കുമ്പോഴാണ്. (റോമാ സഭയുടെ ഔദ്യോഗിക പദാവലിയിൽ *പുനരൈക്യം* എന്നൊരു വാക്കില്ല. റോമാ സഭയിൽ ചേർന്ന പൗരസ്ത്യരെ *യൂണിയേറ്റ്സ്* അഥവാ *ചേർന്നവർ* എന്നു മാത്രമാണ് റോമാ സഭ ഔദ്യോഗികമായി വിശേഷിപ്പിക്കുന്നത്.) അവർക്ക് *കർദ്ദിനാൾ ബിഷപ്പ്* എന്ന സ്ഥാനമാണ് നൽകുന്നത്. റോമിൽ പള്ളിയൊന്നും നൽകാറുമില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന പാദം മുതലാണ് ഇത്തരത്തിൽപ്പെട്ടവരെ കർദ്ദിനാൾ പദവിലേയ്ക്കുയർത്തിത്തുടങ്ങിയത്. ഇതേവരെ ജറുശലേമിലെ ലത്തീൻ പാത്രിയർക്കീസ് അടക്കം 14 പേർക്കു മാത്രമാണ് ഇപ്രകാരം കർദ്ദിനാൾ സ്ഥാനം നൽകിയിട്ടുള്ളത്. സമീപകാലത്ത് കേരളം സന്ദർശിച്ച ലബനനിലെ മാറാനേറ്റ് പാത്രിയർക്കീസ് ബഷാറെ ബുട്രോസ് അൽ റായിക്ക് 2012 നവംബർ 24-ന് ലഭിച്ചത് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനമാണ്.

ചുരുക്കത്തിൽ, കർദ്ദിനാൾ ബിഷപ്പുമാർ ഒഴികെയുള്ള കർദ്ദിനാൾമാർ ഏതു രാജ്യത്തെ പ്രജകളാണെങ്കിലും, ഏതു വർഗ്ഗത്തിൽപ്പെട്ടവരാണെങ്കിലും റോമാ പാപ്പായുടെ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത് റോമാ രൂപതയിൽപ്പെട്ട ഒരു പള്ളിയുടെ വികാരി അല്ലെങ്കിൽ ശെമ്മാശൻ എന്ന നിലയിലാ



ണ്. കർദ്ദിനാൾ ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ അടുത്ത റോമാപാപ്പാ തിരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നത് റോമാ രൂപതയിൽപ്പെട്ട സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരി എന്ന നിലയിൽ മാത്രമാണ്. തിരുവനന്തപുരം മേജർ ആർച്ച്ബിഷപ്പ് എന്ന നിലയിലോ, സീറോ മലങ്കര റോമൻ കത്തോലിക്കരുടെ പ്രതിനിധി എന്ന നിലയിലോ അല്ല. അതേസമയംതന്നെ കർദ്ദിനാളായ ബഷാറെ ബുട്രോസ് അൽ റായി വ്യക്തിപരമായ നിലയിലും.

ഒരു ഉദാഹരണം കൊണ്ട് ഇത് വ്യക്തമാക്കാം മലങ്കര സഭയുടെ അമേരിക്കയിലുള്ള പള്ളികളിൽ വിവിധ രാജ്യങ്ങളിലെ പൗരന്മാരായ പട്ടക്കാർ വികാരിമാരായി സേവനമനുഷ്ടിക്കുന്നുണ്ട്. അവരെല്ലാം ആ ഭദ്രാസന പൊതുയോഗ അംഗങ്ങളും, ഭദ്രാസന സെക്രട്ടറി സ്ഥാനംവരെ ലഭിക്കുവാൻ അർഹരുമാണ്. അതിനവർക്ക് അമേരിക്കൻ പൗരത്വം വേണമെന്നില്ല. അമേരിക്കൻ ഭദ്രാസനത്തിലെ ഒരു പള്ളിയുടെ വികാരി സ്ഥാനം ഉണ്ടായിരുന്നാൽമതി. അവിടെ വികാരി സ്ഥാനം അത്യന്താപേക്ഷിതമാണുതാനും. ആ വികാരി സ്ഥാനത്തിന്റെ അടിസ്ഥാനത്തിലാണ് അവർക്ക് അവിടെ വോട്ടവകാശം ലഭിക്കുന്നത്. അവരുടെ സ്വന്ത ഇടവകപ്പള്ളിയോ ഭദ്രാസനമോ പൗരത്വമോ അവിടെ അപ്രസക്തമാണ്.

കർദ്ദിനാൾ പദവി റോമൻ കത്തോലിക്കാ സഭയുടെ മാത്രം കുത്തകയല്ല. ആംഗ്ലിക്കൻ സഭയുടെ ലണ്ടനിലുള്ള സെന്റ് പോൾസ് കത്തീഡ്രലിലെ *കോളേജ് ഓഫ് മൈനർ കാനൻസിലെ* ഏറ്റവും മുതിർന്ന രണ്ട് അംഗങ്ങൾ *കർദ്ദിനാൾ* എന്ന സ്ഥാനനാമത്തിലാണ് അറിയപ്പെടുന്നത്.

ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ കർദ്ദിനാളായതോടെ റോമാ സഭയിൽ അദ്ദേഹത്തിനു മലങ്കര സഭയിലെ 3,962 മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളിലൊരാൾക്കു തുല്യമായ സ്ഥാനം ലഭിച്ചു എന്നു പറയാം. കാരണം, മലങ്കര സഭാദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ - മലങ്കര മെത്രാപ്പോലീത്തായെ തിരഞ്ഞെടുക്കുവാൻ 2012-17 കാലത്ത് അത്രയും പേർക്ക് വോട്ടവകാശമുണ്ട്. കർദ്ദിനാൾ എന്ന നിലയിൽ അദ്ദേഹത്തിനു റോമ്മാ സഭയിലുള്ള സ്ഥാനം ആ സഭയുടെ അദ്ധ്യക്ഷനായ റോമാ പാപ്പാ തിരഞ്ഞെടുപ്പിൽ ഒരു വോട്ടു ചെയ്യുക എന്നതു മാത്രമാണല്ലോ.

ഒരർത്ഥത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗത്തിന് കർദ്ദിനാൾ ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാ സഭയിലുള്ളതിനേക്കാൾ വിപുലമായ അധികാരങ്ങൾ മലങ്കര സഭയിലുണ്ട്. സഭാദ്ധ്യക്ഷനെക്കൂടാതെ തങ്ങളുടെ മെത്രാന്മാരേയും കൂട്ടു ട്രസ്റ്റിമാരേയും, മാനേജിംഗ് കമ്മറ്റി അംഗങ്ങളേയും തിരഞ്ഞെടുക്കുന്നതും, നിയമ സംഹിത രൂപീകരിക്കുന്നതും ഭേദപ്പെടുത്തുന്നതും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളാണ്. റോമൻ കത്തോലിക്കാ സഭയിൽ അംഗങ്ങൾക്ക് - അത്യുന്നത കർദ്ദിനാളായാലും - ഇതൊന്നും സ്വപ്നംകാണാൻ സാദ്ധ്യമല്ലല്ലോ.

എന്നാൽ കർദ്ദിനാൾമാരും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളും തമ്മിൽ രണ്ടു വിത്യാസങ്ങളുണ്ട്. ഒന്നാമതായി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങൾ എല്ലാവരും - മെത്രാന്മാരടക്കം - തിരഞ്ഞെടുക്കപ്പെട്ടവരാണ്. കർദ്ദിനാളന്മാരെപ്പോലെ ദാനം കിട്ടിയ സ്ഥാനം വഹിക്കുന്നവരല്ല. ആരെയും അസോസിയേഷനിലേയ്ക്കു നോമിനേറ്റു ചെയ്യാൻ സാദ്ധ്യവുമല്ല. അവർ ലോകത്തെവിടെയുമുള്ള നസ്രാണികളുടെ പ്രതിനിധികളാണ്. ഒരു ഭദ്രാസനത്തിലോ രാജ്യത്തോ മാത്രം ഉൾപ്പെട്ടവരല്ല.

രണ്ടമതായി, മെത്രാന്മാർ ഒഴികെയുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളുടെ കാലാവധി വീണ്ടും തിരഞ്ഞെടുക്കപ്പെട്ടില്ലങ്കിൽ അഞ്ചു വർഷം മാത്രമാണ്. ഇടവക ഭരണം നഷ്ടപ്പെട്ടാൽ മെത്രാന്മാരും പുറത്താവും. കർദ്ദിനാളന്മാരെപ്പോലെ ഒരിക്കൽ അകത്തു കടന്നാൽ പിന്നീട് പോപ്പു മരിക്കുന്ന ദിവസം 80 വയസു തികയാത്തിടത്തോളംകാലം അടുത്ത പോപ്പിനെ തിരഞ്ഞെടുക്കുന്ന കോൺക്ലേവിൽ പങ്കെടുക്കാനോ വോട്ടു ചെയ്യാനോ അവർക്കു സാദ്ധ്യമല്ല.

ഈ മാനദണ്ഡം പരിഗണിച്ചാൽ 2012 മാർച്ചിൽ പത്തനംതിട്ടയിൽ ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ പങ്കെടുത്ത 3,497 തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളും മലങ്കര സഭയിലെ കർദ്ദിനാൾമാരാണ്. ചുവന്ന കുപ്പായവും *കോഴിപ്പൂവൻ തൊപ്പിയും* ഇല്ലെങ്കിലും അവരുടെ അധികാരം തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടു





ങ്കലിന് കർദ്ദിനാൾ എന്ന നിലയിൽ റോമാ സഭയിൽ ഉള്ളതിനേക്കാൾ വളരയധികം ഉന്നതമാണ്. തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയിലെ അംഗങ്ങൾക്ക് ഒരിക്കലും സ്വപ്നം കാണാനാവത്ത അധികാരം.

മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് കർദ്ദിനാൾ സ്ഥാനം ലഭിച്ചപ്പോൾ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയ്ക്ക് പ്രത്യേകിച്ച് യാതൊരു മഹിമയും ലഭിച്ചില്ല. എന്നു മാത്രമല്ല, ഏതാനും ദശകങ്ങളായി കേരളജനതയെ വിശ്വസിപ്പിക്കാൻ കിണഞ്ഞു ശ്രമിച്ച തങ്ങളുടെ *സവിശേഷ വ്യക്തിത്വത്തിന്റെ* ചീട്ടുകൊട്ടാരം തകർന്നടിയുകയായിരുന്നു. അവയെ ഇപ്രകാരം സംഗ്രഹിക്കാം.

കഴിഞ്ഞ കുറച്ചു വർഷങ്ങളായി – കൃത്യമായി പറഞ്ഞാൽ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അദ്ധ്യക്ഷനെ റോമാ പാപ്പാ *മേജർ ആർച്ച്ബിഷപ്പ്* സ്ഥാനത്തേയ്ക്ക് ഉയർത്തിയതുമുതൽ, ആ സ്ഥാനി റോമാ സഭയിലെ ഒരു പൗരസ്ത്യ പാത്രിയർക്കീസിനു തുല്യമായ *കാതോലിക്കാ* ആണെന്നു മലങ്കര റീത്തുകാർ പ്രചരിപ്പിച്ചു വന്നിരുന്നു. ഇപ്പോഴത്തെ തിരുവനന്തപുരം മേജർ ആർച്ച്ബിഷപ്പിനെ ഒരു രണ്ടാംതരം *കർദ്ദിനാൾ പ്രീസ്റ്റ്* ആയി ഉയർത്തിയതോടെ ഈ വാദത്തിന്റെ മുന ആ സഭ തന്നെ രണ്ടു തരത്തിൽ ഒടിച്ചു.

ഒന്നാമതായി, കാതോലിക്കാ സമ്പൂർണ്ണ അധികാരമുള്ള സഭാദ്ധ്യക്ഷനാണന്നും, റോമാ പാപ്പാ അല്ലാതെ മറ്റൊരു *കാതോലിക്കാ* – സാർവത്രിക പിതാവ് – ആ സഭയിൽ സാദ്ധ്യമല്ല എന്നുള്ളതും നൂറ്റാണ്ടുകളായി റോമാ സഭയടെ വിശ്വാസമാണ്. സഭയുടെ പൂർണ്ണ സ്വയംഭരണാധികാരമുള്ള രാജാവാണ് *കാതോലിക്കാ* എന്ന സ്ഥാനി എന്നു റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുമ്പോൾ, അതേ സഭയിലെ വെറും രണ്ടാം തരം പൗരന്മാർ – യൂണിയേറ്റ്സ് – *വരത്തർ* – മാത്രമായ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതക്കാർ തങ്ങളുടെ മേജർ ആർച്ച് ബിഷപ്പ് *കാതോലിക്കാ* ആണന്നാണ് റോം ആവർത്തിച്ചു നിഷേധിച്ചിട്ടും യാതൊരു ഉളുപ്പുമില്ലാതെ പ്രചരിപ്പിച്ചു വന്നത്. *സഭയിലെ രാജാവ്* എന്ന് സ്വയം വിശേഷിപ്പിക്കുമ്പോൾതന്ന, ദാനം കിട്ടിയ *സഭയുടെ രാജകുമാരൻ* (അതും രണ്ടാം തരവും 211-ൽ ഒന്നും) സ്ഥാനം രണ്ടു കൈയ്യുംനീട്ടി സ്വീകരിക്കുകയും, അതിനു മാദ്ധ്യമദ്വാരാ പ്രചണ്ഡമായ പ്രചരണം നൽകുകയും ചെയ്തപ്പോൾ തങ്ങൾ അന്നുവരെ പറഞ്ഞുവന്ന രാജാവ് –*കാതോലിക്കാ*– സ്ഥാനം തങ്ങൾക്ക് ഇല്ലായെന്നു പരോക്ഷമായി സമ്മതിക്കുകയായിരുന്നു. കാതോലിക്കാ, പോപ്പ് എന്നീ സ്ഥാനനാമങ്ങൾ റോമാ പാപ്പായ്ക്ക് മാത്രമായി സംവരണം ചെയ്തിരിക്കുകയാണന്നും, ഈജിപ്തിലെ പോപ്പ് അദ്ധ്യക്ഷനായ കോപ്ടിക് സഭയിൽനിന്നും റോമാ സഭയിൽ ചേർന്നവരുടെ തലവന് *പോപ്പ്* എന്ന സ്ഥാനനാമം നൽകാതെ വെറും പാത്രിയർക്കീസ് മാത്രമാക്കി നില നിർത്തുന്ന നടപടിയും ഇതിനോടു കൂട്ടി വായിക്കണം.

രണ്ടാമതായി, റോമാ സഭയിൽ ചേർന്ന പൗരസ്ത്യരുടെ റോം അംഗീകരിച്ച പാത്രിയർക്കീസ് സ്ഥാനികൾക്ക് *കർദ്ദിനാൾ ബിഷപ്പ്* സ്ഥാനമാണ് നൽകുന്നത്. പാത്രിയർക്കീസിനു തുല്യമോ അതിനു മുകളിലോ സ്ഥാനമുള്ള *കാതോലിക്കാ* പദവി ഉണ്ടന്നു സ്വയം വിശേഷിപ്പിക്കുന്ന മേജർ ആർച്ച്ബിഷപ്പ് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലിന് റോമാ പാപ്പാ ദാനം ചെയ്തത് വെറുമൊരു *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനവും. തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അദ്ധ്യക്ഷൻ കാതോലിക്കായോ പാത്രിയർക്കീസോ അല്ല എന്നു വ്യക്തമാക്കാൻ റോമിന് ഇതിനേക്കാൾ വ്യക്തവും സരളവുമായ മാർഗ്ഗം വേറെന്തുണ്ട്.

ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കൽ തനിക്കു ദാനം കിട്ടിയ *കർദ്ദിനാൾ പ്രീസ്റ്റ്* സ്ഥാനം രണ്ടു കൈയ്യും നീട്ടി സ്വീകരിച്ചപ്പോൾ തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മറ്റൊരു കപട മുഖം കൂടി പൊഴിയുകായിരുന്നു. മലങ്കര മെത്രാനും നസ്രാണികളുടെ ദേശീയതയുടെ പ്രതീകവുമാണ് തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ മേജർ ആർച്ച് ബിഷപ്പ് എന്ന പ്രചരണമായിരുന്നു അത്. റോമാ രൂപതയിലെ സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരിസ്ഥാനം സ്വീകരിച്ചതോടെ ഇന്ത്യൻ ദേശീയതയല്ല ഇറ്റാലിയൻ ദേശീയതയാണ് തന്റെ സ്ഥാനത്തിനും നിലനിൽപ്പിനും അടിസ്ഥാനം എന്ന് ബസേലിയോസ് ക്ലിമ്മീസ് തോട്ടുങ്കലും അദ്ദേഹത്തിന്റെ സ്തുതിപാഠകരും പര



സ്യമായി സമ്മതിക്കുകയായിരുന്നു. യഥാർത്ഥ മലങ്കര മെത്രാൻ മറ്റേതെങ്കിലും രാജ്യത്തെ പള്ളി വികാരി സ്ഥാനമോ മാസപ്പടിയോ സ്വീകരിക്കാത്ത, സ്വീകരിക്കാനാവാത്ത തികഞ്ഞ ഇന്ത്യൻ ദേശീയനാണ്. അങ്ങനെ ആയിരിക്കണം എന്നാണ് നിയമം.

കേരളത്തിലെ പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യത്തിന്റെ യഥാർത്ഥ പിൻഗാമികളും അവകാശികളും തങ്ങളാണ് എന്നാണ് തിരുവനന്തപുരം സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ അവകാശവാദം. ഉപരിപ്ലവമായെങ്കിലും പാശ്ചാത്യ സുറിയാനി ആരാധനാ ക്രമങ്ങൾ ഉപയോഗിക്കുന്നു എന്നത് അജമോഷണത്തിന് ഒരു മുഖ്യ ഉപാധിയായിത്തന്നെ ഇവർ ഉപയോഗിക്കുന്നു. എന്നാൽ അവരുടെ മേജർ ആർച്ച്ബിഷപ്പ് റോമാ സഭയിലെ കർദ്ദിനാൾ പദവി സ്വീകരിച്ചതോടനുബന്ധിച്ചു നടന്ന ചടങ്ങുകൾ ഇവർ അടിസ്ഥാനപരമായി ലത്തീൻ ക്രമം പിന്തുടരുന്ന ഒരു റോമൻ കത്തോലിക്കാ രൂപതമാത്രമാണന്നും, സവിശേഷമായ യാതൊരു അവകാശവും റോമാ സിംഹാസനം അവർക്കു നൽകിയിട്ടില്ലായെന്നും വ്യക്തമാക്കി. കർദ്ദിനാൾ സ്ഥാനം സ്വീകരിച്ചശേഷം റോമാ പാപ്പായോടൊപ്പം സമൂഹബലി അർപ്പിച്ചത് ലത്തീൻ ക്രമത്തിലാണ്. പിറ്റേന്ന് സെന്റ് ഗ്രിഗറി ഏഴാമൻ പള്ളിയുടെ വികാരി എന്ന നിലയിൽ അവിടെ ബലിയർപ്പിച്ചതും ലത്തീൻ ക്രമത്തിലാണ്. എവിടെപ്പോയി സീറോ മലങ്കര റോമൻ കത്തോലിക്കാ അതിരൂപതയുടെ തനിമയും ഗരിമയും സവിശേഷാധികാരങ്ങളും പൗരസ്ത്യ പാരമ്പര്യങ്ങളും. പത്രവാർത്തകൾ ശരിയാണങ്കിൽ അതേ ദിവസം വീണ്ടും സീറോ മലങ്കര ക്രമത്തിൽ വി. കുർബാന അർപ്പിച്ചു. ഒരു പുരോഹിതൻ ഒരേ ദിവസം ഒന്നിലധികം വി. കുർബാന അർപ്പിക്കുക എന്നത് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ അക്ഷന്തവ്യമായ തെറ്റാണ്. ലത്തീൻ പാരമ്പര്യത്തിൽ അനുവദനീയവും. വിശദീകരണം ആവശ്യമില്ലാത്ത പ്രകടനം.

മാദ്ധ്യമങ്ങളെ മുഴുവൻ വിലയ്ക്കെടുത്ത് പ്രചരണം നടത്തിയാലും മലങ്കര റീത്തുകാരും അവരുടെ മേജർ ആർച്ചുബിഷപ്പും കേരള സമൂഹത്തിന്റേയും കേരളത്തിലെ റോമൻ കത്തോലിക്കരുടെ പോലും മുമ്പിൽ യഥാർത്ഥത്തിൽ ഒന്നുമല്ല. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മലങ്കര മെത്രാപ്പോലീത്തായേയും കാതോലിക്കായേയും മെത്രാന്മാരേയും തെരഞ്ഞെടുക്കുന്നതിന് വോട്ടു ചെയ്യാൻ അധികാരമുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അംഗമെന്ന നിലയിൽ ഞാനും ഒരു കർദ്ദിനാളാണെന്നു പറയാവുന്നതേയുള്ളൂ. യാഥാർത്ഥ്യങ്ങൾ തിരിച്ചറിയാതെ നടത്തുന്ന ഇത്തരം പ്രകടനങ്ങൾ അവരെ കൂടുതൽ അപഹാസ്യരാക്കുകയേയുള്ളു.



## സ്നേഹത്തണൽ ഉദ്ഘാടനം ചെയ്തു



പേരിശ്ശേരി സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ "സ്നേഹത്തണൽ" വൃദ്ധജന സംരക്ഷണ പദ്ധതി അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. സ്നേഹമുള്ളിടത്ത് തണലുണ്ട്. ആ തണലിൽ വാർദ്ധക്യം സന്തുഷ്ടവും സമൃദ്ധവുമായി നയിക്കുവാൻ, യുവജനപ്രസ്ഥാനത്തിന്റെ ഈ പദ്ധതിക്ക് കഴിയും എന്ന് അദ്ദേഹം പ്രസ്താവിച്ചു. മുൻ എം.എൽ.എ. ശ്രീമതി ശോഭനാ ജോർജ്ജ് പെൻഷൻ പദ്ധതി ഉത്ഘാടനം ചെയ്തു. ഫാ. വിൽസൺ ശങ്കരത്തിൽ അദ്ധ്യക്ഷത വഹിച്ചു, ശ്രീമതി ഗ്രേസ് ലാൽ കൗൺസിലിംഗ് ക്ലാസ് നയിച്ചു. കൺവീനർ റിബു ജോൺ വലിയപറമ്പിൽ, വൈസ് പ്രസിഡന്റ് കെ.ബി. തോമസ് കൊല്ലേലിൽ, ട്രഷറർ ഷിജു. പി. ജോയി പൂവക്കാട്ട് എന്നിവർ പ്രസംഗിച്ചു.

## ക്രിസ്തുമസ് റാലിയും പൊതുസമ്മേളനവും

കുടശ്ശനാട്ടും പരിസരപ്രദേശത്തുമുള്ള ക്രൈസ്തവ സഭകളുടെയും, പ്രസ്ഥാനങ്ങളുടെയും സംയുക്താഭിമുഖ്യത്തിൽ 2012 ഡിസംബർ 25-ാം തീയതി ചൊവ്വാഴ്ച വൈകിട്ട് 3 മണിക്ക് ക്രിസ്തുമസ് റാലിയും പൊതുസമ്മേളനവും നടത്തുന്നു. പ്രസ്തുത സമ്മേളനം ബഹു. കേന്ദ്ര തൊഴിൽ വകുപ്പ് സഹമന്ത്രി ശ്രീ. കൊടുക്കുന്നിൽ സുരേഷ് ഉത്ഘാടനം ചെയ്യുന്നതും അഭി. സഖറിയാസ് മാർ അന്തോണിയോസ് തിരുമേനി ക്രിസ്തുമസ് സന്ദേശം നൽകുന്നതുമാണ്. വിവിധ സാമുദായിക, രാഷ്ട്രീയ, സാംസ്കാരിക നേതാക്കൾ പങ്കെടുക്കുന്നു.

ക്രിസ്തുമസ്
പുതുവത്സരാശംസകൾ









സമകാലികം

# ഒരു തരംതാഴ്ത്തലിന്റെ കദന കഥ

ഫാ. ഡോ. തോംസൺ റോബി

ക്രിസ്തുവിന്റെ മണവാട്ടിയാണ് സഭ. മണവാട്ടിയായ സഭയുടെ വ്യത്യസ്ഥങ്ങളായ നാനാത്വമാണ് നാം ദർശിക്കുന്നത്. ഓരോ സഭകളും അനുവർത്തിക്കുന്നത് വ്യത്യസ്ഥങ്ങളായ ചിന്തകളും രീതികളുമാണ്. എന്നാൽ അപ്പോസ്തോലിക സഭകൾ എന്ന പാരമ്പര്യവും പ്രത്യേകതകളും ഉള്ള സഭകൾക്കു പോലും അടുത്ത കാലത്തുണ്ടായിക്കൊണ്ടിരിക്കുന്ന മാറ്റങ്ങൾ വിശ്വാസികൾക്ക് പല സംശയങ്ങൾ ഉണ്ടാകാൻ കാരണമായിട്ടുണ്ട്. പല അധികാര ചിന്തകളും അലങ്കാരങ്ങളും നേടുവാൻ ശ്രമിക്കുന്നു. പ്രൊട്ടസ്റ്റന്റ് സഭകൾ അവരുടെ ചിന്താധാരയിൽ നിന്ന് മാറി ചിന്തിക്കുന്നു. എപ്പിസ്കോപ്പൽ സമ്പ്രദായത്തെ അനുകൂലിക്കാത്തവർ തന്നെ മെത്രാന്റെ പടം വച്ച് ആൾക്കാരെ ആകർഷിക്കുന്നു, വിദേശപണവും മറ്റും ക്രയവിക്രയം ചെയ്യാൻ മെത്രാനാകുന്നു; പണം കൊടുത്ത് മെത്രാനാകുന്നു. ഇവിടെ ഉണ്ടായ മറ്റൊരു ശ്രദ്ധേയമായ മാറ്റമാണ് പദവിയിൽ നിന്ന് ഉള്ള തരംതാഴ്ത്തൽ.

"കർദ്ദിനാൾ കാതോലിക്കോസ്" എന്ന പദപ്രയോഗം ചരിത്ര വസ്തുതകൾക്ക് നിരക്കുന്നതല്ല. 'കാതോലിക്കോസ്' എന്ന സ്ഥാനം പോപ്പിന്റെ സ്ഥാനത്തിന് തുല്യമാണ്. റോമിലെ ക്രിസ്തീയ സഭയുടെ തലവന്മാർ 'പാത്രിയർക്കീസ്" എന്നും, റോമിന് പുറത്തുള്ള മറ്റു സഭകളുടെ തലവന്മാർ "കാതോലിക്കോസ്'' എന്നും വിളിക്കപ്പെടുന്നു. പേർഷ്യയിലെ കാതോലിക്കോസ്, മലങ്കരസഭയിലെ കാതോലിക്കോസ് തുടങ്ങിയവ ഉദാഹരണങ്ങൾ. അഞ്ചാം നൂറ്റാണ്ടായപ്പോഴേക്കും പോപ്പ്, കാതോലിക്കോസ്, പാത്രിയർക്കീസ് തുടങ്ങിയ സ്ഥാനങ്ങൾ സമസ്ഥാനങ്ങളായി മാറി. ഈ സ്ഥാനങ്ങൾക്ക് വലുപ്പചെറുപ്പമില്ലാതിരുന്നതിനാൽ സംശയങ്ങൾ ഉണ്ടായിരുന്നില്ല. എന്നാൽ ഇത് ഉണ്ടായിരിക്കുന്ന സംശയങ്ങളിൽ ഒന്നാണ് "തുല്യസ്ഥാനികളായ ഒരാളെ എങ്ങനെ" കീഴ്സ്ഥാനിയാക്കുവാൻ കഴിയും എന്നതാണ്.

'കർദ്ദിനാൾ' എന്നത് റോമിലെ പോപ്പിന്റെ അധികാരത്തിനും സ്ഥാനത്തിലും താഴെയുള്ള പദവിയാണ്. പോപ്പിനെ തിരഞ്ഞെടുക്കുന്നത് കർദ്ദിനാളന്മാരാണ്. "സഭയുടെ രാജകുമാരൻ" എന്ന് വിശേഷിപ്പിക്കുമ്പോൾ ഓരോ സഭയുടെയും രാജാവ് പരമാധികാരികളായിരിക്കണം. *കാതോലിക്കാ ബാവാ* എന്ന സ്ഥാനം കർദ്ദിനാളിന് മുകളിലും പോപ്പിനു സമവുമാണ്. പോപ്പ് നിയമിക്കുന്ന കർദ്ദിനാൾ എങ്ങനെ കാതോലിക്കാ ബാവാ ആകും? റോമൻ കത്തോലിക്കാ സഭയുടെ കീഴിൽ തീർത്തതായ ഒരു സഭയുടെ തലവന് എങ്ങനെ തുല്യ സ്ഥാനിയായ കാതോലിക്കോസ് എന്ന് പേരിടും? അന്ത്യോഖ്യൻ സഭയുടെ ഇൻഡ്യാ തലവൻ ശ്രേഷ്ഠ കാതോലിക്കാ മാത്രമാണ്!

ഇവിടെ "കർദ്ദിനാൾ" സ്ഥാനം ഒന്നുകിൽ തരംതാഴ്ത്തൽ ആണ്. (സംസ്ഥാന കമ്മറ്റിയിൽ നിന്ന് ജില്ലാ കമ്മറ്റിയിലേക്ക് എന്നപോലെ...). തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഭാഗ്യസ്മരണാർഹനായ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി റോമിൽ പോയി സ്ഥിതീകരിച്ച ശേഷം "പോപ്പ് മലങ്കര കത്തോലിക്കാ തലവന് കാതോലിക്കാ സ്ഥാനം" നൽകിയിട്ടില്ല എന്നറിയിച്ചത് ശരിയായിരുന്നു എന്ന് ഇവിടെ വ്യക്തമാകുന്നു. പോപ്പ് മലങ്കര കത്തോലിക്ക റീത്തിന്റെ തലവനെ 'കാതോലിക്കാ' എന്ന് വാഴിച്ചിരുന്നെങ്കിൽ ഒരിക്കലും "കർദ്ദിനാൾ"പദവി നല്കുമായിരുന്നില്ല എന്നത് പകൽപോലെ വ്യക്തമായിരിക്കുന്നു. അപ്പോൾ 'കർദ്ദിനാൾ കാതോലിക്കാ ബാവാ' എന്ന് ഉയർത്തി കാട്ടുന്നത് വസ്തുതയ്ക്ക് നിരക്കുന്നതല്ല എന്ന് വ്യക്തം. ഇതൊരു ദൈവ പദ്ധതിയായി കരുതിയാൽ മതി. ''തന്നത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടും, തന്നത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും". ഒരു കാതോലിക്കാ ബാവായെ തരംതാഴ്ത്തി കർദ്ദിനാൾ ആക്കിയ ചരിത്രം മുൻപ് ഉണ്ടായി കാണാൻ കഴിയുമെന്ന് തോന്നുന്നില്ല.

എന്തായാലും ചരിത്രം തിരുത്തിക്കുറിച്ചു. രാഷ്ട്രീയക്കാർ വോട്ടു ബാങ്കിനായി ഇതിനൊക്കെ "ഉവ്വ്" മൂളുമെങ്കിലും പുതിയ കാലഘട്ടത്തിലെ ജനങ്ങൾ തിരിച്ചറിയണം. മാധ്യമങ്ങൾക്ക് ന്യൂസ് ചാകര ഉണ്ടാകുമ്പോൾ "ആർക്കും പട്ടിയെ പൂച്ചയാക്കാം." ഇവിടെ മാധ്യമങ്ങളുടെ പിൻതുണയോടെ ഇല്ലാത്ത കാര്യങ്ങൾ ഉള്ളതായി പറയിക്കപ്പെടുമ്പോൾ നാം വിശ്വസിക്കുന്ന ഒരു വലിയ ദൈവം ഉണ്ട് എന്ന കാര്യം വിസ്മരിച്ചു കൂടാ. അതിനാൽ "കർദ്ദിനാൾ കാതോലിക്കാ" എന്ന വിവക്ഷ ചരിത്രത്തിന്റെ നിക്ഷേധമാകും എന്നതിൽ സന്ദേഹം വേണ്ട. കത്തോലിക്ക സഭയുടെ മുൻ കാല ചരിത്രത്തിൽ നാം കാണുന്ന അടിച്ചമർത്തലിന്റെ ശബ്ദം ഇപ്പോഴും കേൾക്കുന്നു. ചെവി ഓർത്താൽ അതു കേൾക്കാം.



# നീതിയുടെ ശുശ്രൂഷ

ഫാ. സഖറിയ പനയ്ക്കാമറ്റം

"നീതി പ്രിയ പുത്രി - ദൈവപ്രസവിത്രി,
കൃപ നീയാർജ്ജിച്ചീ-ട്ടുടയോനെയേന്തി
നീ സൗഭാഗ്യവതി നിന്നോർമ്മയ്ക്കെങ്ങും,
ഹാ.... ഉഹാ..... പരനുന്നതിയേകി"
(വെള്ളിയാഴ്ച സന്ധ്യാനമസ്കാരം)

നീതിമാന്മാരുടെ പുത്രിയായ വി. മറിയാമെ നിനക്ക് ഭാഗ്യം. നിനക്ക് കരുണ ലഭിക്കുകയും നീ കൃപ കണ്ടെത്തുകയും ചെയ്തു. ദൈവത്തെ നീ വഹിക്കുകയും താൻ സ്വർഗ്ഗത്തിലും ഭൂമിയിലും നിന്റെ ഓർമ്മയെ മഹത്വപ്പെടുത്തുകയും ചെയ്തു.

"മുമ്പെ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുക" ദൈവരാജ്യത്തിന്റെ മക്കളുടെ ലക്ഷ്യം പ്രധാനമായും ദൈവത്തിന്റെ മക്കളാകുവാൻ ആഗ്രഹിക്കുക എന്നതത്രെ. ജോലി, ഭവനം, ധനം ആദിയായ ആവശ്യങ്ങളുടെ പട്ടിക പൂർണ്ണമാക്കുവാൻ വേണ്ടിയായിരുന്നില്ല ക്രിസ്തു വന്നത്. "ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം" എന്ന ദൂത് ലോകത്തിന് ലഭിച്ചു. സമാധാനം ഉണ്ടാകുന്നത് ജീവൻ അതിന്റെ പൂർണ്ണതയിൽ ഉള്ളപ്പോൾ മാത്രം ജീവന്റെ ഉറവിടം ദൈവം മാത്രമാകയാൽ ജീവനു വേണ്ടി അന്വേഷിക്കേണ്ടതും ദൈവത്തെയാണ്. ഏതാണ് നീതിയായിട്ടുള്ളത് എന്ന് ഒരു രാജ്യത്തിൽ തീരുമാനിക്കേണ്ടത്, ആ രാജ്യത്തിന്റെ ഭരണാധികാരിയാണ്. ചില രാജ്യങ്ങളിൽ വാഹനങ്ങൾ വലതുവശത്തുകൂടി മുമ്പോട്ട് ഗമിക്കേണമെന്ന നിയമം ഉള്ളപ്പോൾ മറ്റു ചില രാജ്യങ്ങളിലെ നീതി വാഹനങ്ങൾ ഇടതു വശത്തുകൂടി മുമ്പോട്ട് പ്രയാണം ചെയ്യണമെന്നുള്ളതാണ്. അത് പ്രസ്തുത രാജ്യത്തിന്റെ പരമാധികാരം വഹിക്കുന്നവരുടെ നിശ്ചയം അനുസരിച്ച് ഇരിക്കുന്നു. ദൈവ രാജ്യത്തിന്റെ നീതി നിർവ്വണം എന്നതും ദൈവയിഷ്ടം നിറവേറുന്നത് മാത്രമാണ്.

ദൈവയിഷ്ടം നിറവേറ്റുവാൻ വി. മറിയാം മനസ്സു വെച്ചപ്പോൾ ദൈവനീതിയുടെ പുത്രിയായി സ്വയം പരിണമിക്കുകയും ദൈവയിഷ്ടം നിറവേറ്റുന്നതിനായി ജീവിതം ഉഴിഞ്ഞുവെച്ചവരുടെ മാതൃകയും അഭിമാനഭാജനവും ആയിത്തീരുകയും ചെയ്തു.

**നീതിയുടെ ശുശ്രൂഷക്കാർ - ക്രിസ്തുവിന്റെ കൂട്ടുവേലക്കാർ**

ക്രിസ്തുവിലൂടെ ദൈവത്തോടൊപ്പം കൂട്ടുവേലക്കാരാകുവാനുള്ള അവകാശം നമുക്ക് നൽകപ്പെട്ടിരിക്കുന്നു. അതിനായി നാം വിളിക്കപ്പെട്ടിരിക്കുന്നു. മാതാപിതാക്കൾ ശരിയായ കർത്തൃ ദൗത്യം നിറവേറ്റുമ്പോൾ മക്കൾ അവരോടൊപ്പം കൂട്ടുവേലക്കാരായിത്തീരുന്നു. എവിടെ കളങ്കമറ്റ യോജിപ്പുണ്ടോ, അവിടെ വളർച്ചയുണ്ട്. അവിടെ ജീവന്റെ അനുഭവം ഉണ്ട്. കേരളത്തിൽ ആത്മഹത്യാ നിരക്ക് (Suicide Rate) ദേശീയ നിരക്കിന്റെ മൂന്നിരട്ടി ആണെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. "മരണം കൊലപാതകം തന്നെ"; ഭാര്യയും കാമുകനും അറസ്റ്റിൽ ഇത്യാതി വാർത്തകൾ സാധാരണമായിക്കഴിഞ്ഞു. ജീവിതം സന്തോഷവും സമാധാനവും ആകേണ്ടതിന്റെ പകരം അതൊരു ഭാരമായിത്തീരുന്നുവെന്നാണ് അതിന്റെ കാരണം.

ടി.വി. യിൽ ഒരു കാഴ്ചയും (Image) നില നിൽക്കുന്നില്ല. അഞ്ച് സെക്കന്റ് സമയം ഒരുപോലെ നിന്നാൽ നാം അക്ഷമരായിത്തീരുന്നു. സുഖസൗകര്യാദികൾ വർദ്ധിക്കുമ്പോൾ കുറഞ്ഞു വരുന്നത് ക്ഷമാശക്തിയാണ്. അത് അനുദിനം ക്ഷയിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

**ശിഷ്യൻമാർ - പ്രേക്ഷിത ദൗത്യം നിറവേറ്റിയവർ**

ആഗ്രഹങ്ങളുടെ അനന്തമായ വിശാല മേഖലകളിൽ ഇന്നു കാണുന്നതുപോലെ പോരാ, പോരാ എന്നുള്ള ചിന്തയൊന്നും പ്രേക്ഷിതദൗത്യം നിറവേറ്റുന്നവരിൽ ആരംഭനൂറ്റാണ്ടുകളിൽ ഉണ്ടായിരുന്നില്ല. ഭാരതത്തിന്റെ മണ്ണിൽ രക്തസാക്ഷി മരണം വരിക്കുവാനുള്ള ഒരുക്കത്തോടെ വി. മാർത്തോമ്മാ ശ്ലീഹാ നീതിയുടെ ശുശ്രൂഷ നിറവേറ്റി. മാർത്തോമ്മാ ശ്ലീഹായുടെ പ്രേക്ഷിത ദൗത്യത്തിൽ അഭിമാനിക്കുവാൻ, ഭാരതത്തിന്റെ സാഹചര്യ സഭകളെല്ലാം ഈ കാലഘട്ടത്തിൽ വെമ്പൽ കൊള്ളുന്നുണ്ട്. രാജ്യത്തിന്റെ തലസ്ഥാന നഗരി



യിൽ തോമാശ്ലീഹായുടെ ആഗമനത്തിന്റെ 19-ാം ശതാബ്ദി ഉചിതമായ നിലയിൽ 1952-ൽ ഭക്തി നിർഭരമായി ആഘോഷിച്ചത് മലങ്കര ഓർത്ത ഡോക്സ് സഭയുടെ അരുമ സന്താനങ്ങൾ മാത്ര മാണെന്നുള്ളത് പ്രത്യേകം പ്രസ്താവ്യയോഗമ ത്രെ. 1952 ഡിസംബർ മാസം 14-ാം തീയതി ഡൽഹി യിലെ രാംലീല ഗ്രൗണ്ടിൽ പതിനായിരങ്ങളെ അവി സംബോധന ചെയ്തുകൊണ്ട് ഇൻഡ്യയുടെ പ്രധാ നമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്റു ചെയ്ത പ്രസംഗത്തിന്റെ പ്രസക്ത ഭാഗം ഉദ്ധരിക്കട്ടെ.

"ഇന്ത്യൻ ഭരണഘടന ഏതു മതത്തിലും വിശ്വസിക്കുന്നതിന് സ്വാതന്ത്ര്യം അനുവദിച്ചിട്ടുണ്ട്. മതം എവിടെ ആയിരുന്നാലും അതിന് ചില അടി സ്ഥാന ഘടകങ്ങൾ ഉണ്ട്. അതിൽ നമ്മളെല്ലാം തുല്യ പങ്കാളികൾ അത്രെ. ക്രിസ്തുമതം സംബ ന്ധിച്ച് ദക്ഷിണേന്ത്യക്കാർക്ക് അവരുടേതായ വിശ്വാസം ഉണ്ട്. പ്രാചീനഭാരതം മെഡിറ്ററേനിയൻ പ്രദേശങ്ങളുമായും റോമാ നഗരവുമായി ബന്ധം പുലർത്തിയിരുന്നുവെന്നുള്ളത് വ്യക്തമായ ചരിത്ര സത്യങ്ങളാണ്. ഈ പരിതസ്ഥിതിയിൽ സെന്റ് തോമസ് ഭാരതത്തിൽ വന്നതിൽ ഒട്ടും അത്ഭുത പ്പെടുവാനില്ല. ഉത്തരേന്ത്യൻ നിവാസികൾക്കും സെന്റ് തോമസ് പാരമ്പര്യത്തെപ്പറ്റിയുള്ള അറിവ് പരിമിതികളാണ്. അതിനാൽ ഉത്തരേന്ത്യക്കാർക്ക് കൂടി അറിവു നൽകുന്ന ഈ മഹാസമ്മേളനം വിളി ച്ചുകൂട്ടിയതിൽ ദക്ഷിണേന്ത്യക്കാരും സെന്റ് തോമസ് ക്രിസ്ത്യാനികളുമായ ഇതിന്റെ ഭാരവാ ഹികളെ ഞാൻ അനുമോദിക്കുന്നു. കൽക്കട്ടായിൽ നിന്നും ഡൽഹിയിൽ എത്തിച്ചേർന്ന് വി. കുർബ്ബാന അനുഷ്ഠിച്ച കേവലം 37 വയസ്സ് മാത്രം പ്രായമുള്ള മാത്യൂസ് അച്ചൻ (ബസേലിയോസ് മർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി) പ്രസ്തുത മീറ്റിംഗിൽ ഏവരുടേയും ശ്രദ്ധ പിടിച്ചു പറ്റിയതായി മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളും സമ്മേള നത്തിന്റെ സംഘാടകരിൽപ്പെട്ടവരുമായ ശ്രീ. എം. എം. തോമസ് എന്നിവരിൽ നിന്നും നേരിട്ട് കേൾക്കു വാൻ കഴിഞ്ഞിട്ടുണ്ട്.

**ബന്ധങ്ങൾ ജീവിതത്തിന്റെ മൂശ**

ശരിയായ ബന്ധങ്ങളാണ് ജീവിതത്തിന്റെ മൂശയായിത്തീരുന്നത്. സാക്ഷരതയിൽ മുമ്പിൽ നിൽക്കുന്ന വസ്തുത അഭിമാനിക്കുന്നതോടൊപ്പം ഇന്ത്യയിൽ കുറ്റ കൃത്യങ്ങൾക്ക് കേരളസംസ്ഥാനം മുൻപന്തിയിൽ തന്നെ നിൽക്കുന്നുവെന്നുള്ളത് ഗൗരവത്തോടെ ശ്രദ്ധിക്കേണ്ട വസ്തുതയാണ്. ജീവിതം ഉത്സവമായിത്തീരണമെങ്കിൽ സ്വയം വള രുകയും മറ്റുള്ളവരെ വളരുവാൻ അനുവദിക്കു കയും അതോടൊപ്പം പങ്കിടുകയും ചെയ്യുന്ന സ്ഥിതിവിശേഷം കൈവരിച്ചെങ്കിൽ മാത്രം സാദ്ധ്യ മാകുന്നതാണ്. "ജീവനും, മരണവും, അനുഗ്രഹ വും, ശാപവും നിങ്ങളുടെ മുമ്പിൽ വെച്ചിരിക്കുന്നു വെന്നതിന് ഞാൻ ആകാശത്തെയും ഭൂമിയെയും ഇന്ന് സാക്ഷിവെയ്ക്കുന്നു; അതുകൊണ്ട് നീയും നിന്റെ സന്തതിയും ജീവിച്ചിരിക്കേണ്ടതിനും യഹോവ നിന്റെ പിതാക്കന്മാരായ അബ്രഹാമിനും ഇസഹാക്കിനും യാക്കോബിനും കൊടുക്കുമെന്ന് സത്യം ചെയ്ത ദേശത്ത് നീ പാർപ്പാൻ തക്കവണ്ണം നിന്റെ ദൈവമായ യഹോവയെ സേവിക്കുകയും അവന്റെ വാക്ക് കേട്ടനുസരിക്കുകയും അവനോട് ചേർന്നിരിക്കുകയും ചെയ്യേണ്ടതിനും ജീവനെ തെരഞ്ഞെടുത്തുകൊൾക. അത് നിനക്ക് ജീവനും ദീർഘായുസ്സും ആകുന്നു (ആവർത്തനം 30:19-20).

കടലിൽ ഒഴുകി വരുന്ന മഞ്ഞുകട്ടയുടെ 1/8 ഭാഗം മാത്രമേ കാഴ്ചയിൽപ്പെടുന്നുള്ളുവെന്ന് കണ ക്കാക്കപ്പെട്ടിരിക്കുന്നു. 7/8 ഭാഗവും കാഴ്ചയിൽപ്പെടാതെ നിലകൊള്ളുന്നു. ഒരു ഭവന ത്തിൽ തന്നെ കഴിയുന്നവർ അകന്നു കഴിയുന്നു- അഥവാ വിദൂരതയിൽ ജീവിക്കുന്ന സ്ഥിതി കൂടുത ലായിക്കൊണ്ടിരിക്കുന്നു. രാവിലെ പത്രം കയ്യിൽ കിട്ടിയാൽ ആദ്യം താല്പര്യത്തോടെ അറിയേണ്ടത് കുറ്റകൃത്യങ്ങളുടെ വിശദാംശങ്ങളാണ്.

ഭൂമിയിലെ ഒരു തത്വശാസ്ത്രവും ശത്രു വിനെ സ്നേഹിക്കുവാൻ പഠിപ്പിക്കുന്നില്ല. അത്ഭു തങ്ങൾ സാദ്ധ്യമാണെന്ന് ദൈവവചനം പഠിപ്പിക്കു ന്നു. ദൈവരാജ്യത്തിന്റെ ആഴമേറിയ തത്വവും അതുതന്നെ. മരുഭൂമിയിലെ അലക്ഷ്യമായ യാത്ര യിൽ നിന്നും വ്യത്യസ്തമായി ലക്ഷ്യസ്ഥാന ത്തുള്ള തീർത്ഥാടനമായി നീതിയുടെ ശുശ്രൂഷ ജീവിതത്തെ രൂപാന്തരപ്പെടുത്തുന്നു.

**കഷ്ടതയിൽ തേജസ്സേറുന്ന നീതിയുടെ ശുശ്രൂഷ**

ഇയ്യോബ് - ഒരു തന്മയുമില്ലാത്ത മനുഷ്യൻ ദൈവത്തിനുവേണ്ടി സംസാരിക്കുന്നു. ദൈവത്തിന് ഒരു ലക്ഷ്യവും ഓരോ ജീവിതത്തിനും ഓരോ നിയോഗവുമുണ്ട്. സംഭവിക്കുന്നതൊന്നും ആക സ്മികമല്ല. പക്ഷെ എനിക്ക് എല്ലാം വെളിപ്പെടണ മെന്നില്ല - മനസ്സിലാകണമെന്നില്ല. ദൈവത്തെ, ദൈവത്തിനായി സ്നേഹിച്ച മനുഷ്യൻ എല്ലാം പ



ര്യവസാനിക്കുമ്പോൾ സഹനത്തിൽ നിന്നും വലിയ തേജസ്സിലേക്ക് എത്തിച്ചേരുന്നു. എല്ലാം നഷ്ടമാകുന്നത് കാഴ്ചയില്ലാത്തവർക്ക് മാത്രമാണ്.

വൃദ്ധ സദനങ്ങൾ ഏറിവരുന്നു. "ഏകമകൻ പിതാവിനെ ഗുരുവായൂരിൽ തള്ളിവിടുന്നു. പോലീസ് സ്വന്തം വീട്ടിൽ 3-ാം ദിവസം എത്തിക്കുന്നു." ഇതൊക്കെയും വാർത്തയിൽ സ്ഥാനം പിടിക്കുന്നു. പഴയ കാലങ്ങളിൽ പൂച്ചയെ ചാക്കിൽകെട്ടി ദൂരെ വിടുന്ന പതിവുണ്ടായിരുന്നു. വളർത്തു നായ്ക്കളെയും പ്രയാസമെന്ന് തോന്നുമ്പോൾ വിദൂരതയിൽ വിടുമായിരുന്നു. എങ്കിലും മനുഷ്യരെ പരാജയപ്പെടുത്തി അവ വീണ്ടും സ്വന്തഭവനത്തിൽ സ്നേഹത്തോടെ തിരികെ എത്തിച്ചേരുന്നു.

"വിശ്വാസത്താൽ മോശ താൻ വളർന്നപ്പോൾ ദൈവജനത്തോടുകൂടെ കഷ്ടം അനുഭവിക്കുന്നത് തിരഞ്ഞെടുത്തു. പ്രതിഫലം നോക്കിയതുകൊണ്ട് ഫറവോന്റെ പുത്രിയുടെ മകൻ എന്ന് വിളിക്കപ്പെടുന്നത് നിരസിക്കുകയും മിശ്രയിമിലെ നിക്ഷേപങ്ങളേക്കാൾ ക്രിസ്തുവിന്റെ നിന്ദ വലിയ ധനം എന്ന് എണ്ണുകയും ചെയ്തു" (എബ്രായർ 11:24,25). ദൈവം ക്രമീകരിക്കുന്ന പുതിയ ആരംഭത്തിന് പങ്കാളിയായിത്തീരുക എന്നത് ദൈവമക്കളുടെ അവകാശമാണ്. പുതിയ മനുഷ്യന്റെ ജീവിതം ആരംഭിച്ചതോ, വിശുദ്ധ കന്യകമറിയാമിന്റെ ഉദരത്തിലും നമ്മിലും അതിന്റെ സാദ്ധ്യത തന്നെ?

## കാതോലിക്കേറ്റ് ശതാബ്ദി വിളംബര റാലി



കാതോലിക്കേറ്റ്, ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ സഹകരണത്തോടെ കാതോലിക്കേറ്റ് ശതാബ്ദി വിളംബര റാലിയും യുവസംഗമവും 2012 നവംബർ 18-ാം തീയതി ഞായറാഴ്ച നടന്നു. കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ നിന്നും ഫാ. പി. കെ. കോശി ഫ്ളാഗോഫ് ചെയ്ത ഇരുചക്ര വാഹന വിളംബര റാലി കുളനട സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചാപ്പലിൽ സമാപിച്ചു. ശതാബ്ദി യുവസംഗമത്തിൽ റവ. ഫാ. ഡോ. എം. ഒ. ജോൺ മുഖ്യപ്രഭാഷണം നടത്തി. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോസഫ് കുര്യാക്കോസ്, ഭദ്രാസന സെക്രട്ടറി ബിജു മാത്യു, ഫാ. തോമസ് വർഗീസ് അമയിൽ, ഫാ. ജോൺ പോൾ, ഫാ. ഗീവർഗീസ് ജോൺ, ശ്രീ. സജി പട്ടരുമഠം, ശ്രീ. ജോൺസൺ ഉള്ളന്നൂർ, ഡോ. ജിബി ജോർജ്ജ്, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ഷാജി ഏബ്രഹാം ജോർജ് ദീപക് ദാനിയേൽ എന്നിവർ നേതൃത്വം നൽകി.



സണ്ടേസ്കൂൾ സഹപാഠ്യ മത്സരത്തിൽ അഖില മലങ്കര തലത്തിൽ സീനിയർ വിഭാഗം പ്രസംഗത്തിന് രണ്ടാംസ്ഥാനം ലഭിച്ച നവ്യാ ബീനാ മാത്യു. പന്തളം അറത്തിൽ സെന്റ് ജോർജ്ജ് മഹായിടവകഅംഗമാണ്. മങ്ങാരം കൊച്ചുവടക്കേതിൽ വർഗീസ് മാത്യുവിന്റെയും, ബീനാ മാത്യുവിന്റെയും മകളാണ്.

## ഓർത്തഡോക്സ് വൈദിക സംഗമം

മലങ്കര ഓർത്തഡോക്സ് വൈദിക സംഗമം 2012 ഡിസംബർ മാസം 4-ാം തീയതി പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് നടന്നു. സംഗമം പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. സഭയിലെ സീനിയർ മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷത വഹിച്ചു. കാതോലിക്കേറ്റ് സ്വാതന്ത്ര്യത്തന്റെയും ദേശീയതയുടെയും പ്രതീകം എന്ന വിഷയത്തെ ആസ്പദമാക്കി നടത്തുന്ന സെമിനാറിന് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ മോഡറേറ്റർ ആയിരുന്നു. ഫാ. ഏലിയാസ് ചെറുകാട് (സഭാ വർക്കിംഗ് കമ്മറ്റി അംഗം), ഫാ. ഡോ. ജോസ് ജോൺ (വൈദിക സെമിനാരി, കോട്ടയം), ഡോ. എം. കുര്യൻ തോമസ് (സഭാ ചരിത്രകാരൻ) എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. വൈദിക സംഘം പ്രസിഡന്റ് അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത, ജനറൽ സെക്രട്ടറി ഫാ. തോമസ് വർഗീസ് അമയിൽ, ജോയിന്റ് സെക്രട്ടറി ഫാ. സഖറിയാ നൈനാൻ ചിറത്തലാട്ട്, ഫാ. മത്തായി കുന്നിൽ എന്നിവർ വൈദികസംഗമത്തിന് നേതൃത്വം നൽകി.







# വിശുദ്ധിയുടെ പടവുകൾ

തുടർച്ച

ഫാ. പി.വി. ജോൺ

**ഞാൻ വിശുദ്ധനാകുന്നു** എന്ന് ദൈവം അരുളിച്ചെയ്യുമ്പോൾ തന്റെ ഉണ്മ, സാരാംശം, അസ്തിത്വം എന്ത് എന്ന് വ്യക്തമാക്കുകയാണ് ചെയ്യുന്നത്. ദൈവം സ്നേഹമാണെന്നും, ദൈവം കാരുണ്യവാനാണെന്നും, കരുതുന്നവനും, കാക്കുന്നവനും, പരിപാലിക്കുന്നവനുമാണെന്നൊക്കെ ദൈവത്തെക്കുറിച്ച് പറയാറുണ്ട്. സത്യമാണെങ്കിലും അതെല്ലാം ദൈവത്തിന്റെ സവിശേഷതകൾ അഥവാ ഗുണഗണങ്ങൾ (qualities) മാത്രമാണ്. സത്തയെ പ്രകാശിപ്പിക്കുന്നില്ല ഈ വിശേഷണങ്ങൾ എല്ലാംകൂടെ ചേർത്തുവച്ചാൽ ദൈവം ആകുന്നില്ലായെന്നതുതന്നെയാണ് അതിനു കാരണം. എന്നാൽ ദൈവം പരിശുദ്ധനാകുന്നു എന്ന ഒറ്റ പ്രയോഗത്തിൽ നാം വിവക്ഷിച്ചതും വിവക്ഷിക്കാത്തതും വിവക്ഷിക്കാൻ കഴിയാത്തതുമായ ദൈവത്തിന്റെ സത്ത മുഴുവനും അന്തർഭവിക്കുന്നു. സുറിയാനിയിലെ 'കാദീശ്' എന്ന പദവും ഗ്രീക്കിലെ 'ഹാഗിയോസ്' എന്ന പദവും 'വിശുദ്ധി', 'വിശുദ്ധൻ' എന്നീ പ്രയോഗങ്ങൾക്ക് പുതിയ മാനം നൽകുന്നു. 'നിർമ്മലൻ' എന്നതിനോടൊപ്പം 'വേർതിരിക്കപ്പെട്ടവൻ', 'കലർപ്പില്ലാത്തവൻ' എന്നിങ്ങനെയുള്ള അർത്ഥവൈപുല്യവുമതിനുണ്ട്. 'എല്ലാ നാമത്തിലും മേലായ നാമം, ഭക്തർ ജനം വാഴ്ത്തും നാമം' എന്നു പാടുന്നത് ഈ അർത്ഥത്തിലാണ്. ദൈവം പരിശുദ്ധനാകുന്നുവെന്നു പറയുമ്പോൾ ഇതെല്ലാം അർത്ഥമാക്കുന്നുണ്ടെങ്കിലും അതിലുപരിയായി നമ്മുടെ സങ്കല്പത്തിലുള്ള എല്ലാ നന്മകളും അതിൽ അന്തർലീനമായികിടപ്പുണ്ട്. എല്ലാ നന്മകളുടെയും ഉറവിടമാണ് ദൈവം. വിശുദ്ധിയിൽ നിന്നു മാത്രമേ നന്മ പുറപ്പെടുകയുള്ളൂ. വിശുദ്ധിയിൽ നിന്നാണ് നന്മ ചെയ്യാനുള്ള ബലം ലഭിക്കുന്നത്. നന്മ ചെയ്യാനുള്ള കഴിവിനെയാണ് 'വിശുദ്ധി' എന്ന പദം പ്രകടമാക്കുന്നത് എന്നു പറയാം. തിന്മചെയ്യുന്നത് കഴിവുകേടാണ്. അതാകട്ടെ അശുദ്ധിയിൽ നിന്നാണ് ഉളവാകുന്നത്. പാപവും തിന്മയും ബലഹീനതകൊണ്ടും കഴിവില്ലായ്മകൊണ്ടുമാണ് ഉണ്ടാകുന്നത്. തിന്മ ചെയ്യുന്നതിന് കഴിവുവേണ്ട; കഴിവില്ലായ്മ മതി, ബലഹീനതയാണ് അതിനുകാരണം. 'അവനെ കൊല്ലാനുള്ള ദേഷ്യം എനിക്കുണ്ടായിരുന്നു; പക്ഷെ, അതിനുള്ള ധൈര്യം എനിക്കില്ലാതെ പോയി' എന്നു പലരും പറയാറുണ്ട്. കൊലപാതകം ചെയ്യുന്നത് ഭയംകൊണ്ടും ബലഹീനതകൊണ്ടുമാണ്. അതുപോലെ തന്നെ ആത്മഹത്യ ചെയ്യുന്നതിന് ധൈര്യം വേണമെന്ന ധാരണയും തെറ്റാണ്. ജീവിത യാഥാർത്ഥ്യങ്ങളെ നേരിടാനുള്ള ധൈര്യം നഷ്ടപ്പെട്ടതുകൊണ്ടാണല്ലോ ആത്മഹത്യ ചെയ്യുന്നത്. ആത്മഹത്യ ജീവിതത്തിൽ നിന്നുള്ള ഒരു ഒളിച്ചോട്ടമാണ്. ജീവിക്കാനാണ് ധൈര്യം വേണ്ടത്. മരിക്കാൻ ധൈര്യം വേണ്ട. നന്മ ചെയ്യാൻ ആത്മബലം വേണം. തിന്മ ചെയ്യാൻ ബലഹീനത മതി. നന്മ ചെയ്യുവാനുള്ള ബലവും ധൈര്യവുമെല്ലാം

ആർജ്ജിക്കുന്നത് വിശുദ്ധിയിലൂടെയാണ്. ദൈവം വിശുദ്ധനാകുന്നുവെന്നു പറയുമ്പോൾ എല്ലാ നന്മയും അവനിൽ ചേർന്നു കിടക്കുന്നു; തിന്മ അവനിൽ ഒട്ടുമില്ലായെന്ന സത്യമാണ് വെളിവാക്കുന്നത്.

ദൈവം ആദിയിൽ മനുഷ്യനെ സൃഷ്ടിച്ചപ്പോൾ നന്മ ചെയ്യാനുള്ള കഴിവോടെയാണ് സൃഷ്ടിച്ചത്. ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചുവെന്നു പറയുമ്പോൾ ദൈവത്തെപ്പോലെ വിശുദ്ധിയിലും നന്മ ചെയ്യുവാനുള്ള കഴിവിലുമാണ് സൃഷ്ടിച്ചത് എന്നാണ് അർത്ഥം. എന്നാൽ മനുഷ്യൻ ആ വിധത്തിൽ ദൈവത്തേപ്പോലെയാകാമെങ്കിലും ദൈവത്തിൽ നിന്ന് അവന് സാരമായ ഒരു വ്യത്യാസമുണ്ട്. സങ്കീർത്തനക്കാരൻ പറയുന്നു. സങ്കീ. 8:5 'നീ അവനെ ദൈവത്തേക്കാൾ അല്പം താഴ്ത്തി തേജസ്സും ബഹുമാനവും അവനെ അണിയിച്ചിരിക്കുന്നു.' തിന്മ ചെയ്യുവാനുള്ള സാദ്ധ്യത അവനിൽ ഉണ്ടായിരുന്നുവെന്നതാണ് ആ വ്യത്യാസം. ഉല്പ. 6:3 ൽ ഈ സത്യം ദൈവം തന്നെ പറയുന്നു: 'അപ്പോൾ യഹോവ മനുഷ്യനിൽ എന്റെ ആത്മാവ് സദാകാലവും വാദിച്ചുകൊണ്ടിരിക്കുകയില്ല; അവൻ ജഡം തന്നെയല്ലോ. "മണ്ണിൽ നിന്നു മെനഞ്ഞുണ്ടാക്കിയ മനുഷ്യനിൽ ജീവശ്വാസമൂതി ജീവനുള്ള ദേഹിയായിത്തീർന്നപ്പോൾ അവനിൽ ജഡസ്വഭാവവും ആത്മസ്വഭാവവും ഒരുപോലെ സങ്കലിതമായി ചേർന്നു കിടന്നു. ജന്തുസഹജമായ ജഡസ്വഭാവത്തെ നിയന്ത്രിച്ച് ആത്മസ്വഭാവത്തെ വളർത്തുമ്പോഴാണ് വിശുദ്ധിയിലേക്കു വളരുന്നത്. ആത്മനിയന്ത്രണം നഷ്ടപ്പെട്ട ബലഹീനതയിൽ കാലിടറി വീഴുമ്പോൾ വിശുദ്ധിയിൽ നിന്ന് അകന്നുപോകുകയും തിന്മ ഉടലെടുക്കുകയും ചെയ്യുന്നു.

ഇവിടെയാണ് 'നിങ്ങളും വിശുദ്ധരായിരിപ്പീൻ' എന്ന ദൈവത്തിന്റെ ആഹ്വാനത്തിന്റെ അർത്ഥതലങ്ങൾ ഇതൾ വിരിയുന്നത്. പ്രപഞ്ചത്തിലുള്ള മറ്റെല്ലാ സൃഷ്ടികളിൽ നിന്നും വ്യത്യസ്തമായി, സ്വന്തം കൈകളാൽ മെനഞ്ഞുണ്ടാക്കി, തന്റെ സ്വന്തം രൂപസാദൃശ്യവും നൽകി സൃഷ്ടിച്ച മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ ആഗ്രഹവും ഉദ്ദേശവും ലക്ഷ്യവും എന്താണെന്ന് യഹോവ ഇവിടെ വെളിവാക്കുന്നു. മനുഷ്യരും തന്നെപ്പോലെ വിശുദ്ധരായിരിക്കണമെന്നത്രെ ദൈവത്തിന്റെ ആഗ്രഹം. ദൈവം പരിശുദ്ധനാകുന്നു എന്നതിന്റെ അർത്ഥതലങ്ങൾ മുകളിൽ വിവരിച്ചു കഴിഞ്ഞു. അതെല്ലാം മനുഷ്യൻ വിശുദ്ധനായിരിക്കണം എന്നതിലും അന്തർലീനമായി കിടക്കുന്നു. മനുഷ്യനും, വേർതിരിക്കപ്പെട്ട കലർപ്പില്ലാത്ത ഒരു ജീവിതത്തിന്റെ ഉടമയായിരിക്കണം. അതാകട്ടെ നന്മമാത്രം ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന അവസ്ഥയിലേക്ക് വളരുമ്പോൾ മാത്രമേ കരഗതമാകുകയുള്ളൂ. അതിന് നന്മയുള്ള ഒരു ഹൃദയത്തിന്റെ ഉടമയായി മാറേണ്ടതുണ്ട്. ശരീരാത്മ മനസ്സുകളെല്ലാം ഒരുപോലെ വിശുദ്ധിയിൽ കാത്തുപരിപാലിക്കാൻ കഴിയണം. അതാകട്ടെ സ്വപരിശ്രമംകൊണ്ട് നേടിയെടുക്കേണ്ടതാണ്. 'ദൈവത്തെപ്പോലെ വിശുദ്ധരാകേണം' എന്ന പ്രയോഗത്തിൽ തന്നെ ദൈവവും മനുഷ്യനും തമ്മിലുള്ള സാരമായ വ്യത്യാസം വ്യക്തമാകുന്നു. 'വിശുദ്ധി' എന്നത് ദൈവത്തിന്റെ ഉണ്മയാണ്, സത്തയാണ്, സാരാംശമാണ്. അത് ആർജ്ജിച്ചതല്ല, നല്കപ്പെട്ടതുമല്ല എന്നാൽ സൃഷ്ടിയിൽ മനുഷ്യനു ലഭിച്ച വിശുദ്ധി നൽകപ്പെട്ടതാകയാൽ നഷ്ടപ്പെടുവാനുള്ള സാദ്ധ്യതയുണ്ട്. ആദ്യമനുഷ്യന് അത് നഷ്ടപ്പെടുകയും ചെയ്തു. 'വിശുദ്ധി' എന്നത് മനുഷ്യൻ നേടിയെടുക്കേണ്ടതും നിലനിർത്തുവാൻ നിരന്തരം പരിശ്രമിക്കേണ്ടതുമാണെന്ന് ഇവിടെ വ്യക്തമാക്കുന്നു.

ദൈവം പ്രതീക്ഷിക്കുന്ന ഈ വലിയ അവസ്ഥ എങ്ങനെ നമുക്ക് ആർജ്ജിക്കുവാൻ കഴിയും. നന്മ നിറഞ്ഞ ഒരു മനസ്സും ഹൃദയവും നേടിയെടുക്കുക എന്നതാണ് അതിനുള്ള ഏകമാർഗ്ഗം. ഹൃദയശുദ്ധി നേടണമെന്നർത്ഥം. പ്രവർത്തികളല്ലേ മനുഷ്യനെ അശുദ്ധനാക്കുന്നത് എന്നത് സ്വഭാവികമായി ഉളവാകുന്ന ഒരു സംശയമാണ്. പ്രവൃത്തിക്ക് നിദാനമായിരിക്കുന്നത് മനസ്സും ഹൃദയവുമാണ്. നല്ല മനുഷ്യർ തന്റെ ഹൃദയത്തിലെ നല്ല നിക്ഷേപങ്ങളിൽ നിന്ന് നല്ലതു പുറപ്പെടുവിക്കുന്നു. ദുഷ്ടൻ ദോഷമായതിൽ നിന്ന് ദോഷം പുറപ്പെടുവിക്കുന്നു. നിറഞ്ഞ് കവിയുന്നതല്ലോ വായ് പ്രസ്താവിക്കുന്നത്. (മത്താ. 12:34,35; ലൂക്കോ. 6:45) ന്യായപ്രമാണത്തെക്കുറിച്ച് കർത്താവു പഠിപ്പിച്ചപ്പോൾ പ്രവർത്തികൾകൊണ്ടു മാത്രമല്ല ഹൃദയംകൊണ്ടും പാപം ചെയ്യുമെന്ന് വ്യക്തമായി പറഞ്ഞിരിക്കുന്നു. മത്താ. 6:28. "ഞാനോ നിങ്ങളോടു പറയുന്നു, സ്ത്രീയേ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവനെല്ലാം ഹൃദയംകൊണ്ട് അവളോടി വ്യഭിചാരം ചെയ്തുപോയി'' ശുദ്ധഹൃദയമാണ് നല്ല പ്രവർത്തിക്ക് നിദാനം. യഹോവയുടെ ന്യായപ്രമാണങ്ങൾ ആചരിക്കണമെങ്കിൽ നിർമ്മലമായ ഹൃദ



യവും പുതിയ ആത്മാവും ആവശ്യമാണെന്ന് യഹോവ യഹസ്കിയേൽ മുഖാന്തിരം അരുളിച്ചെയ്തത് യെഹ. 11:19 ൽ കാണാം. “അവർ എന്റെ ചട്ടങ്ങളിൽ നടന്ന് എന്റെ വിധികളെ പ്രമാണിച്ച് ആചരിക്കേണ്ടതിന് ഞാൻ അവർക്ക് വേറൊരു ഹൃദയത്തെ നൽകുകയും പുതിയോരാത്മാവിനെ ഉള്ളിലാക്കുകയും ചെയ്യും. “പശ്ചാത്താപ വിവശനായി ദൈവ സന്നിധിയിൽ നിലവിളിക്കുന്ന ദാവീദു രാജാവും പാപരഹിതമായ ജീവിതത്തിന് നിർമ്മലമായ ഹൃദയവും സ്ഥിരമായ ആത്മാവും തനിക്ക് നൽകണമോ എന്നാണ് യഹോവയോട് അപേക്ഷിക്കുന്നത്. സങ്കീ. 51:10, വിച്ഛേദിക്കാൻ കഴിയാത്തവിധമുള്ള ദൈവികസംസർഗ്ഗവും ആരാധനാ ജീവിതവും കൂദാശാനുഭവങ്ങളും മറ്റ് ആത്മീയചര്യകളുമാണ് ശുദ്ധഹൃദയം പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങൾ. ദൈവത്തോടുള്ള ബന്ധം സുസ്ഥിരമാകുമ്പോൾ മനുഷ്യരോടുള്ള ബന്ധവും സുഖകരമാകും.

‘നിങ്ങളും വിശുദ്ധരായിരിപ്പീൻ’ എന്നു കല്പിച്ചശേഷം യഹോവ മോശയോട് അരുളിച്ചെയ്ത വസ്തുക്കൾ ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നു. വിശുദ്ധരായിരിപ്പാൻ എന്തു ചെയ്യണം. എന്തൊക്കെ ചെയ്യാതിരിക്കണം എന്ന് യഹോവ സുദീർഘമായി അരുളിച്ചെയ്യുന്നു. ന്യായപ്രമാണം പാലിക്കണമെന്നാണ് സാരാംശം. ദൈവത്തോടുള്ള ബന്ധത്തിന് എന്തെല്ലാം ചെയ്യണം, എന്തെല്ലാം ചെയ്യരുത്; മനുഷ്യരോടുള്ള ബന്ധത്തിലും ചെയ്യേണ്ടതും ചെയ്യരുതാത്തതും എന്തെല്ലാമെന്ന് വ്യക്തമാക്കുകയാണല്ലോ ന്യായപ്രമാണം. പത്തുകല്പനകളുടെ സാരാംശവും അതു തന്നെയാണ്. കല്പനകളുടെ ആകെത്തുകയായി കർത്താവും പഠിപ്പിച്ചത്. ദൈവസ്നേഹവും മനുഷ്യസ്നേഹവുമാണ്. ഉല്പ. 19:3 മുതലുള്ള വാക്യങ്ങൾ ശ്രദ്ധിക്കുമ്പോൾ അതു മനസ്സിലാകും. ‘അമ്മയെയും അപ്പനെയും ബഹുമാനിക്കണം, ശബത്തുകൾ പ്രമാണിക്കണം, വിഗ്രഹങ്ങളുടെ അടുക്കൽ പോകരുത്, സമാധാനയാഗം അർപ്പിക്കുന്നത് പ്രസാദം ലഭിപ്പാൻ തക്കവണ്ണമായിരിക്കേണം, നിലം കൊയ്യുമ്പോൾ അരികു ചേർന്ന് കൊയ്യരുത്, കാലാപെറുക്കരുത്, മുന്തിരിത്തോട്ടത്തിൽ വീണുകിടക്കുന്ന പഴം പെറുക്കരുത്, അത് ദരിദ്രനും പരദേശിക്കും കൊടുക്കണം, മോഹിക്കരുത്, ചതിക്കരുത്. ഭോഷ്ക്കു പറയരുത്, കള്ളസത്യം ചെയ്യരുത്, കൂട്ടുകാരനെ പീഡിപ്പിക്കരുത്, കവർച്ച ചെയ്യരുത്, ചെകിടനെ ശപിക്കരുത്, കുരുടന്റെ മുൻപിൽ ഇടർച്ച വയ്ക്കരുത്, ദൈവത്തെ ഭയപ്പെടണം, അന്യായം ചെയ്യരുത്, സഹോദരനെ നിന്റെ ഹൃദയത്തിൽ ദ്വേഷിക്കരുത്, കൂട്ടുകാരനെ നിന്നേപ്പോലെ തന്നെ സ്നേഹിക്കേണം, വെളിച്ചപ്പാടിന്റെയും മന്ത്രവാദികളുടെയും അടുക്കൽ പോകരുത്, നരച്ചവന്റെ മുൻപിൽ എഴുന്നേൽക്കുകയും, വൃദ്ധന്റെ മുഖം ബഹുമാനിക്കുകയും ചെയ്യണം, പരദേശിയെ ഉപദ്രവിക്കരുത് എന്നിപ്രകാരം മനുഷ്യജീവിതത്തിലെ ആത്മികവും ലൗകികവുമായ സമസ്ത മേഖലകളെയും ഉൾക്കൊള്ളുന്ന വിശുദ്ധിയിലേക്ക് വളരുവാൻ ആവശ്യമായ പ്രമാണങ്ങളെല്ലാം ഇവിടെ വിവരിച്ചിരിക്കുന്നു.

ഈ വിധത്തിൽ ദൈവത്തോടും മനുഷ്യരോടുമുള്ള കടമകളും കർത്തവ്യങ്ങളും പൂർണ്ണമായി പാലിക്കുമ്പോഴാണ് നാം വിശുദ്ധിയിലേക്ക് വളരുന്നത്. ഈ വലിയ ഒരു ലക്ഷ്യമാണ് ദൈവത്തിന് മനുഷ്യരെക്കുറിച്ചുള്ളത്. സ്വജീവിതം അതിന് ഉപയുക്തമാകുന്നില്ലായെങ്കിൽ ജനിച്ചു കുറേക്കാലം കഴിഞ്ഞു മരിച്ചുവെന്നു പറയുവാനല്ലാതെ, ജനിച്ചു ജീവിച്ചു മരിച്ചുവെന്ന് പറയുവാൻ കഴിയുകയില്ല. ആത്മാവിലും ശരീരത്തിലും വികാരത്തിലും വിചാരത്തിലും പ്രവൃത്തിയിലും വിശുദ്ധി കാത്തുപരിപാലിച്ച് ദൈവതുല്യരായി നാം മാറുമ്പോൾ മാത്രമേ ജന്മം സഫലമാകുകയുള്ളുവെന്ന് ഈ ഭാഗം നമ്മെ ഉദ്ബോധിപ്പിക്കുന്നു.

## കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനം



മെഴുവേലി ഹോളി ഇന്നസെന്റ്സ് വലിയ പള്ളിയിൽ കാതോലിക്കേറ്റ് ശതാബ്ദിയോടനുബന്ധിച്ച് 2012 നവംബർ 18 ന് ശതാബ്ദി സമ്മേളനം നടന്നു. ശ്രീ. ആന്റോ ആന്റണി എം.പി. യോഗം ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. എം.ഒ. ജോൺ ശതാബ്ദി സന്ദേശം നൽകി. ഫാ. ഗീവർഗീസ് ജോൺ, വികാരി ഫാ. ജേക്കബ് ചെറിയാൻ, ട്രസ്റ്റിമാരായ പി.എം. ജേക്കബ്, ജോൺ തോമസ്, സെക്രട്ടറി മാത്യു സ്കറിയ, പി. പി മാത്യു എന്നിവർ പ്രസംഗിച്ചു.

ഏവൻഗേല്യോന്വ്യധ്യാനം

# മെൽത്തോ

ഫാ. ബിജു റ്റി. മാത്യു

**യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച : വി. മത്തായി 1:18–25**

മറിയാമിന്റെ ഗർഭധാരണത്തെപ്പറ്റി മനോഭാരത്തിലും മാനസിക വ്യഥയിലും കഴിഞ്ഞുകൂടിയ യൗസേഫിനെ സമാശ്വസിപ്പിക്കുന്നതിനുവേണ്ടി ദൈവദൂതൻ സ്വപ്നത്തിൽ പ്രത്യക്ഷനാവുന്ന സംഭവം. മറിയാമിന്റെ ഗർഭധാരണം പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മൂലമാണെന്നും യേശുവിന്റെ ജനനത്തെക്കുറിച്ചും ജനനത്തിങ്കൽ പേരിടുന്നതിനെക്കുറിച്ചും ഭാവി ശുശ്രൂഷ ഏതുവിധമായിരിക്കുമെന്നും യോസേഫിനെ ബോദ്ധ്യപ്പെടുത്തുകയാണിവിടെ.

**1. ധന്യജീവിതം നയിച്ച് രക്ഷാകര ചരിത്രത്തിൽ പങ്കുചേരുന്ന യോസേഫ്: Joseph was a righteous man**

വി. മത്തായിയുടെയും വി. ലൂക്കോസിന്റെയും യേശുവിനെക്കുറിച്ചുള്ള ജനന ശൈശവ വിവരണത്തിൽ മാത്രമാണ് യോസേഫ് പ്രത്യക്ഷപ്പെടുന്നത് വി. മത്തായി 1:18–2:29, വി. ലൂക്കോസ് 2:1–51, വി. യോഹന്നാനിൽ 'യൗസേഫിന്റെ പുത്രനായ യേശു' എന്ന് 2 പ്രാവശ്യം കാണുന്നു (1:45, 6:42). ഈ വേദഭാഗത്ത് ആത്മസംഘർഷത്തിലും അനിശ്ചിതാവസ്ഥയിലും എത്തിച്ചേരുന്ന യൗസേഫ് ഒരു ഭാഗത്ത് വ്യഭിചാരിണി എന്ന് മുദ്രകുത്തി, മറിയാമിനെ പാളയത്തിന് പുറത്തുകൊണ്ടുപോയി കല്ലെറിഞ്ഞു കൊല്ലണം എന്ന മതനിയമം, മറുവശത്ത് മറിയാമിനോടുള്ള മനസ്സലിവ്. ഈ പശ്ചാത്തലത്തിൽ മറിയാമിന് നാണക്കേടും അപമാനവും ജീവാപായവും ഉണ്ടാക്കാതെ രഹസ്യമായി ഉപേക്ഷിക്കാൻ തീരുമാനിച്ചു. It is not a culture of escapism, രക്ഷപെടൽ സംസ്ക്കാരത്തിന്റെ ഉടമയാവുകയായിരുന്നില്ല പിന്നെയോ, നീതിയിലും വിശുദ്ധിയിലും വർദ്ധിച്ചു വരുന്നതിന് ദൈവം ഒരുക്കുന്ന പ്രത്യേക സാദ്ധ്യതകളും അവസരങ്ങളും സാദ്ധ്യതകളുമായി ഈ സന്ദർഭത്തെ യൗസേഫ് കാണുകയുണ്ടായി. മാത്രമല്ല രക്ഷകന്റെ സംരക്ഷകനായി മാറുവാനുള്ള സാദ്ധ്യതയെ (Protector of the redeemer) യോസേഫ് ജീവിതത്തിൽ തിരിച്ചറിയുകയാണ്.

ദൈവത്താൽ ശോധന ചെയ്യപ്പെട്ട് നീതിയിലും വിശുദ്ധിയിലും വിശ്വാസത്തിലും സമ്പൂർണ്ണത പ്രാപിച്ച് 'നീതിമാൻ' എന്ന അപരാഭിധാനത്തിന് യൗസേഫ് പാത്രീഭൂതനായെങ്കിൽ അതുപോലെ നമ്മുടെ ജീവിതത്തിൽ ആത്മസംഘർഷങ്ങളിൽപ്പെട്ട് തകരുമ്പോഴും നിരാശ ബാധിക്കാതെ, അഗ്നിയിൽ ഉരുക്കപ്പെട്ട് സ്ഫുടം ചെയ്യുന്ന എന്ന വിചാരത്തിൽ കൂടുതൽ ശോഭയോടും തീഷ്ണതയോടും ശക്തിയോടും സഭയ്ക്കും സമൂഹത്തിനുംവേണ്ടി പ്രവർത്തിക്കുവാൻ കഴിയണം.

**2. ദൈവത്തിനും ദൈവീകസന്ദേശങ്ങൾക്കും**



**പ്രാധാന്യം കൊടുത്ത് രക്ഷാകര ചരിത്രത്തിൽ പങ്കുചേരുന്ന യൗസേഫ്.**

വി. മത്തായി 1:20 കർത്താവിന്റെ ദൂതൻ യൗസേഫിന് സ്വപ്നത്തിൽ പ്രത്യക്ഷനായി. ദാവീദിന്റെ മകനായ യോസഫേ നിന്റെ ഭാര്യയായ മറിയയെ ചേർത്തു കൊൾവാൻ ശങ്കിക്കേണ്ട. അവളിൽ ഉല്പാദിതമായതു പരിശുദ്ധാത്മാവിനാൽ ആകുന്നു. 24-ാം വാക്യം കർത്താവിന്റെ ദൂതൻ കല്പിച്ചതുപോലെ ചെയ്തു.

യഹൂദ നിയമപ്രകാരം യോസേഫിന് വിവാഹമോചനം നേടി മറിയാമിനെ അപമാനിതയാക്കാമായിരുന്നു. സമൂഹത്തിന്റെ കുറ്റപ്പെടുത്തലുകളിൽ നിന്ന്, വീട്ടുകാരുടെയും സ്വന്തക്കാരുടെയും വിമർശനത്തിൽ നിന്ന് രക്ഷപെട്ട് ജീവിക്കാമായിരുന്നു, യൗസേഫ് ഉന്നതകുലജാതനായിട്ടാണ് (Royal race) വംശാവലിയിൽ ചേർത്തിട്ടുള്ളത് (വി. മത്തായി 1:16). ബേത്‌ലഹേമിലും നസ്രേത്തിലും ഗ്രാമവാസികൾക്ക് പൊതുവെ നല്ല അഭിപ്രായമുള്ള മരപ്പണിക്കാരൻ (വി. മർക്കോസ് 6:3). അപ്പോൾ മറിയാമിനെ ഉപേക്ഷിക്കുന്നതിനുള്ള സാദ്ധ്യതകൾ ഏറെയായിരുന്നു, എന്നാൽ ലോകം മുഴുവൻ എതിർത്താലും ദൈവവും ദൈവീക വെളിപാടും എന്നോടൊപ്പം, എന്റെ പ്രതിസന്ധിയിലും അനിശ്ചിതാവസ്ഥയിലും ഉണ്ട് എന്ന് അചഞ്ചലമായി വിശ്വസിക്കുന്ന യൗസേഫ് നമ്മുടെ മുമ്പിൽ ഒരു വെല്ലുവിളിയല്ലേ. മനുഷ്യന്റെ ദൈവവിശ്വാസത്തിൽ അർപ്പണബോധത്തിന്റെ ഒരു തലം ഉണ്ടെന്ന് യൗസേഫ് തന്റെ പ്രായോഗിക ജീവിതത്തിലൂടെ നമുക്ക് കാണിച്ചു തരികയാണ് കാരണം, ദൈവദൂതന്റെ അരുളപ്പാടിന് അർത്ഥവും ആദരവും നല്കി താമസംവിനാ അത് അന്വർത്ഥമാക്കി. ദൂതൻ പറഞ്ഞ മൂന്നു കാര്യങ്ങൾ അനുസരിക്കുന്നു. (1) ഭാര്യയായി മറിയാമിനെ ചേർത്തുകൊണ്ടു. (2) യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ചൈതന്യം പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മൂലമാണെന്ന് വിശ്വസിക്കുന്നു. (3) ശിശുവിന് യേശുവെന്നു പേരിട്ടു ദൈവീക സന്ദേശങ്ങൾക്കു പ്രാധാന്യം കൊടുത്ത് ദൈവവിശ്വാസത്തിന്റെ സമ്പന്നവും സമ്പൂർണ്ണവുമായ മാതൃകയായി നമുക്കും ആയിത്തീരാം.

**ജനനത്തിന് മുമ്പുള്ള ഞായറാഴ്ച : വി. മത്തായി 1:1-17, വി. ലൂക്കോസ് 3:23-33**

നിങ്ങളുടെ ഗുരു മിശിഹായല്ല എന്ന് പറഞ്ഞിരുന്ന ഒരു കൂട്ടം ക്രൈസ്തവേതര യഹൂദർക്ക് യേശുവിനെ മശിഹായായും ദാവീദിന്റെ വംശത്തിൽ പിറന്ന രാജാവായും പഴയനിയമ പ്രവചനങ്ങളുടെ നിവൃത്തിയായും അവതരിപ്പിക്കുകയാണ് വംശാവലിയിലൂടെ!

**വംശാവലിയുടെ പ്രാധാന്യം**

1. യേശുവിൽ കൂടിയുള്ള രക്ഷ യഹൂദർക്കും ജാതികൾക്കും എന്ന പോലെ നീതിമാന്മാർക്കും പാപികൾക്കും ഉള്ളത് എന്ന സത്യം പ്രതിഫലിക്കുവാൻ
2. യേശു ദാവീദിന്റെ കുലത്തിൽ പിറന്നവൻ എന്ന് എടുത്തുകാണിക്കുവാൻ
3. യേശു സാക്ഷാൽ ദൈവപുത്രൻ എന്ന യാഥാർത്ഥ്യം വെളിപ്പെടുത്തുവാൻ
4. യേശുവിന്റെ ആരംഭവും പുത്രത്വവും ദൈവത്തിൽനിന്ന് എന്ന് മനസ്സിലാക്കുവാൻ

**വംശാവലിയിലെ 3 കാലഘട്ടം**

**I. ദൈവീക അനുഗ്രഹങ്ങളും നടത്തിപ്പുകളും തലമുറകളിലേക്ക് (Theocratic Period of Israel)**

ദൈവം നേരിട്ടു ജനങ്ങളെ നയിക്കുകയും ഇടപെടുകയും ഭരിക്കുകയും ചെയ്യുന്നു. രാജാവില്ലാത്ത കാലഘട്ടം, ന്യായാധിപന്മാരുടെ സഹകരണത്തോടെ ദൈവം ഇസ്രായേലിനെ നയിക്കുന്നു.

B.C.1900 മുതൽ 970 വരെയുള്ള ഈ കാലഘട്ടം പൂർവ്വപിതാവായ അബ്രഹാമിൽ ആരംഭിച്ച് ദാവീദ് രാജാവിൽ അവസാനിക്കുന്നു. ഒരു സുവർണ്ണ കാലഘട്ടം എന്ന് ഇതിനെ വിശേഷിപ്പിക്കുവാൻ സാധിക്കുകയില്ല. ദൈവജനം അനുഭവിച്ചിരുന്ന പ്രശ്നങ്ങൾ ദൈവീക പദ്ധതിപ്രകാരമായിരുന്നെങ്കിലും, അവിടെയുള്ള ദൈവീക നടത്തിപ്പുകളും വിധങ്ങളും ശ്രേഷ്ഠമായിരുന്നു. ഈജിപ്റ്റിലെ അടിമത്തം മരുഭൂമിയിലൂടെയുള്ള പുറപ്പാട് അഭിമുഖീകരിക്കുന്ന യാതനകൾ, പാലസ്തീനാ പ്രവേശനം, ചരിത്രസംഭവങ്ങളായി പലതും കാണാം. ദുരന്തങ്ങളെയും സങ്കടങ്ങളെയും അവിശ്വസ്തതേയും അവിശ്വാസത്തെയും ദൂരീകരിക്കുകയും പരിഹരിക്കുകയും ചെയ്യുന്ന ദൈവീക നടത്തിപ്പുകൾ ഇന്നും അനുഭവിക്കുന്നവർ ധാരാളം. ഇത് വിശ്വാസജീവിതം കൊണ്ട് തലമുറകളിലേക്ക് പകരുന്ന മാതൃകകളും സവിശേഷതകളുമായിരിക്കണം.

**II. തിന്മ നിറഞ്ഞ കാലഘട്ടത്തിൽ ദൈവത്തിന്റെ ശിക്ഷയും കരുതലുകളും**

B.C 970 മുതൽ 587 വരെയുള്ള ഈ കാല



ഘട്ടത്തിൽ ദാവീദിന്റെ സുവർണ്ണകാലഘട്ടം മുതൽ ബാബിലോൺ പ്രവാസം വരെ കാണാം രാജാക്കന്മാർ ഭരണം നടത്തുന്ന ഈ കാലഘട്ടത്തിൽ തിന്മകളിലും അനീതികളിലും ദുഷ്കർമ്മങ്ങളിലുംപെട്ട് ദൈവജനം തകരുമ്പോളും തളരുമ്പോഴും ദൈവത്തിന്റെ കരുതലും പരിപാലനവും സംരക്ഷണവും ദൈവീകസ്നേഹത്തിന്റെ പ്രതിഫലനമായി ദൈവജനത്തോടൊപ്പം ഉണ്ട് എന്ന് വ്യക്തമാണ്. രാജ്യവിഭജനം, ശിഷ്ടരും ദുഷ്ടരുമായ രാജാക്കന്മാരുടെ ഭരണം, യുദ്ധങ്ങൾ, ശമര്യായുടെയും യരുശലേമിന്റെയും പതനം ബാബിലോൺ പ്രവാസം എന്നിവയിൽ ദൈവജനത്തിന് ശിക്ഷകൾ അനുഭവിക്കേണ്ടി വരുന്നുണ്ടെങ്കിലും അതൊക്കെ പാപത്തിന്റെയും അധർമ്മത്തിന്റെയും പരിണിതഫലങ്ങൾ എന്ന് ബോദ്ധ്യം വരത്തക്കരീതിയിൽ ദൈവജനം സംരക്ഷിക്കപ്പെടുകയാണ്.

**III. അധഃപതനത്തിൽ നിന്നും ദൈവശിക്ഷയിൽ നിന്നും മഹത്വത്തിന്റെ ദിവ്യ അനുഭവങ്ങളിലേക്ക്.**

ബാബിലോണ്യ പ്രവാസം മുതൽ മശിഹാ വരെയുള്ള കാലഘട്ടം (Hierocracy). പുരോഹിതൻ ഭരിക്കുന്ന കാലം (Rule of thePriests) ജനങ്ങളെ ദൈവത്തിന്റെ പാതയിൽ നയിക്കുക എന്നതായിരുന്നു പൗരോഹിത്യദൗത്യം. ഈ വംശാവലിയുടെ പ്രത്യേകത തന്നെ യഹൂദകുടുംബങ്ങളുടെ പൗരാണികതയും സംശുദ്ധ പാരമ്പര്യവും എടുത്തു കാണിക്കുന്നവയാണ്. മാത്രമല്ല എസ്രാ–നെഹമ്യാവ് ഇവരുടെ കാലഘട്ടങ്ങിൽ സങ്കരവർഗ്ഗത്തിൽപ്പെടാത്തവരെയും ദേശത്തും ദേവാലയത്തിലും അവകാശം സ്ഥാപിക്കേണ്ടവരെയും തീരുമാനിക്കുന്നതിന് പുരോഹിതരേഖയും വംശാവലിയും ആവശ്യമായിരുന്നു. കഷ്ടതകൾക്കും പ്രയാസങ്ങൾക്കും അവസാനമുണ്ടെന്നും യിസ്രായേൽ ജനതയുടെ കഷ്ടതകളും ഭരണകഥകളും യേശുമശിഹായിൽ ചരിത്രസംഭവമായി മാറിയെന്നും ഈ കാലഘട്ടം പഠിപ്പിക്കുന്നു. യേശുതമ്പുരാൻ മനുഷ്യവർഗ്ഗം മുഴുവനായി ബന്ധപ്പെട്ടിരിക്കുന്നുവെന്നും സാർവ്വത്രിക രക്ഷയാണ് ആത്യന്തിക ലക്ഷ്യമെന്നും വംശാവലിയിൽ വ്യക്തമാണ്.

**യൽദോയ്ക്ക് ശേഷം ഒന്നാം ഞായർ : വി. മത്തായി 2:9–15**

അപ്പത്തിന്റെ ഭവനത്തിൽ (ബേതലഹേം) നിന്ന് ജീവന്റെ അപ്പമായ ക്രിസ്തുവിന് ആരാധനയായി ജ്ഞാനികളും യൗസേഫിനുണ്ടാകുന്ന വെളിപാടുകളും.

യൗസേഫിനുണ്ടാകുന്ന 3 വെളിപാടുകളും

**a. വിജ്ഞാനത്തിൽ നിന്ന് ആരാധനയിലേക്ക് (വി. മത്തായി 2:10)**

സകല മാനുഷിക ചിന്തകൾക്കും ബോധങ്ങൾക്കും അതീതനായ യേശുവിനെ ലോകത്തിന് അനുഭവമാക്കുന്നത് വിജാതീയരായ വിജ്ഞാനികൾ നക്ഷത്രം കണ്ട് യേശുവിനെ ആരാധിക്കുവാനായി വന്നുചേർന്നപ്പോഴാണ്, മാത്രമല്ല സകല നിക്ഷേപവും ഗുപ്തമായിരിക്കുന്നവന്റെ അടുക്കലേക്കുള്ള ജ്ഞാനികളുടെ നിക്ഷേപവുമായിട്ടുള്ള എത്തിച്ചേരലാണിത് (കൊലോസ്യർ 2:3) പ്രൊമിയോനിൽ പ്രാർത്ഥിക്കുന്നു, ധനികരും, ജ്ഞാനികളും, വിദ്യാസമ്പന്നരുമായവർ യേശുവിന് സമർപ്പിച്ച സ്വർണ്ണത്തിന് പകരം വിശുദ്ധ ജീവിതവും, മൂരിന് പകരം വിശുദ്ധ ചിന്തകളും, കുന്തിരിക്കത്തിനു പകരം സൽപ്രവൃത്തികളാകുന്ന പരിമളധൂപവും ഞങ്ങൾ നിനക്ക് സമർപ്പിക്കുന്നു. ജ്ഞാനികൾ സമർപ്പിച്ച സമ്മാനങ്ങൾ നിമിത്തമായി യോസേഫിന്റെയും മറിയാമിന്റെയും യേശുവിനെയും കൊണ്ടുള്ള യാത്രയും മിസ്രയേമിലെ താമസവും അനുഗ്രഹിക്കപ്പെട്ടുവെങ്കിൽ യേശുവിനെ ആരാധിച്ചു സമർപ്പിക്കപ്പെട്ടവരുടെ ധന്യജീവിതത്തിന്റെ പ്രകാശം അനേകർക്ക് യേശുവിനെ ലോകത്തിന് നൽകുവാനുള്ള സാദ്ധ്യതകളെ ഇരട്ടിപ്പിക്കുകയാണ്.

**b. മാനുഷിക സങ്കല്പങ്ങൾക്കും പ്രവർത്തനത്തിനും അതീതമായി ദൈവീക സന്ദേശത്തിന്റെ വ്യാപനം.**

വി. മത്തായി 2–ാം അദ്ധ്യായത്തിൽ തന്നെ 4 പ്രവചനങ്ങൾ കാണാം. യേശുവിന്റെ ജനനത്തിന്റേയും ജീവിതത്തിന്റേയും ഓരോ അടയാളങ്ങളും അനുഭവങ്ങളും പ്രവചനങ്ങളുടെ പൂർത്തീകരണമായിരുന്നു. മാനുഷിക പദ്ധതികൾ ദൈവകല്പനകൾക്കും ദൈവീക പ്രവചനങ്ങൾക്കും കീഴ്പ്പെട്ടിരിക്കുന്നതിനാൽ യോസേഫ് യേശുവിനെ സംരക്ഷിക്കുന്നത് ദൈവത്തിന്റെ അരുളപ്പാടുകൾ അനുസരിക്കുന്നതിലൂടെയാണ്.

1) വി. മത്തായി 2:13 നീ എഴുന്നേറ്റ് ശിശുവിനെയും മാതാവിനെയും കൂട്ടിക്കൊണ്ട് മിസ്രയീമിലേക്ക് ഓടിപ്പോയി. ഞാൻ നിന്നോടു പറയുംവരെ അവിടെ പാർക്കുക, ഹേരോദേസ് ശിശുവിനെ നശിപ്പിക്കേണ്ടതിന് അവനെ അന്വേഷിക്കുവാൻ ഭാവി




ക്കുന്നു. ദൈവം തന്റെ ജനത്തെ പരിപാലിക്കുന്നതിന്റെയും നയിക്കുന്നതിന്റെയും ഉത്തമ ദൃഷ്ടാന്തമാണ് യൗസേഫിനുണ്ടായ ഈ വെളിപാട്. കാരണം (1) ഈജിപ്റ്റ് ഹേരോദാവിന്റെ ഭരണസീമയ്ക്കപ്പുറമായ ഒരു ദേശമാണ്. (2) ഹേരോദാവ് ശിശുക്കളെ ആളയച്ചു കൊല്ലുന്നതിനു മുമ്പ് തന്നെ ഈജിപ്റ്റിലേക്ക് ദൈവം ഇവരെ നയിച്ചു.

ഹേരോദാവ് ശിശുവിനെ കൊല്ലുവാൻ ആഗ്രഹിക്കുമ്പോൾ ദൈവം മറ്റൊരുവിധത്തിൽ പ്രവർത്തിക്കുകയാണിവിടെ. മോശ എപ്രകാരം ഫറവോനിൽ നിന്ന് മോചനം പ്രാപിച്ച് ഇസ്രായേൽ ജനത്തിന്റെ വിമോചകനായി പ്രത്യക്ഷപ്പെട്ടുവോ അതിന്റെ പൂർത്തീകരണമായി യേശുതമ്പുരാൻ ഹേരോദാവിന്റെ ക്രൂരതയിൽ നിന്ന് മോചനം പ്രാപിച്ച് രക്ഷാകരചരിത്രത്തിന്റെ പൂർത്തീകരണമായും മാനവരാശിയുടെ സമ്പൂർണ്ണവ വിമോചകനായും അവതരിപ്പിക്കപ്പെടുന്നു.

2. അരുളപ്പാടിനെ അനുഭവത്തിലൂടെ അന്വർത്ഥമാക്കി ഉള്ളിൽ ആ പരിജ്ഞാനം സൂക്ഷിച്ച് വീണ്ടും ദൈവീക ദൂതനായി കാത്തിരിക്കുന്ന യൗസേഫ്. വി. മത്തായി 2:20, വി. മത്തായി 2:22 ഈ വാക്യങ്ങളിൽ കാണുന്ന ദൈവത്തിന്റെ അരുളപ്പാട് അനുസരിച്ച് യൗസേഫും മറിയാമും യേശുവിനെക്കൊണ്ട് യിസ്രായേലിലേക്കും അവിടെ നിന്ന് നസ്രേത്തിലേക്കും വന്നുചേർന്നു.

ജീവിതത്തിൽ സംശുദ്ധമായ പല വഴികളും നിഷ്കളങ്കതയുടെ ഇടങ്ങളും വന്നുചേരുമ്പോൾ ദൈവപദ്ധതിയാണ് എന്ന് തിരിച്ചറിഞ്ഞ് അതിന് കീഴ്പ്പെട്ട് സമർപ്പിക്കപ്പെട്ടവർ ഈ അനുഭവവും പരിജ്ഞാനവും കാത്തു സൂക്ഷിച്ച് ലോകത്തിന് വീണ്ടും പ്രകാശത്തെ നൽകുവാനുള്ള മാദ്ധ്യമങ്ങളും ഉപകരണങ്ങളുമായി മാറും.

**ദനഹാ പെരുന്നാൾ (Festival of lights) : വി. ലൂക്കോസ് 3:7-18**

ആഴമായ സത്യങ്ങളുടെയും മാനസാന്തരത്തിന്റെയും ശബ്ദം മരുഭൂമിയിൽ ജനങ്ങളോട് വിളിച്ചറിയിച്ച്, ആത്മീയ വ്യതിചലനങ്ങൾ സൃഷ്ടിച്ച് ധാർമ്മിക പരിവർത്തനത്തിലൂടെ ക്രിസ്തുവിന് വഴിയൊരുക്കുക എന്ന ദൗത്യമാണ് യോഹന്നാൻ സ്നാപകനുണ്ടായിരുന്നത്. ആയതിനുവേണ്ടിയുള്ള യോഹന്നാന്റെ പ്രസംഗമാണ് വേദഭാഗത്തിന്റെ ഉള്ളടക്കം.

**വ്യക്തിഗത മാനസാന്തരത്തിലൂടെ സാമൂഹ്യ നവോത്ഥാനം വി. ലൂക്കോസ് 3:8 മാനസാന്തരത്തിന് യോഗ്യമായ ഫലം കായ്പിൻ.**

എന്താണ് മാനസാന്തരം : To change one one's mind and act on that change തിന്മയിൽ ആഴ്ന്ന് വ്യാപിച്ചിരുന്ന മനസ്സ് ദൈവഹിതത്തിന് പൂർണ്ണമായി വിധേയപ്പെടുന്നതാണ് മാനസാന്തരം.

യോഹന്നാൻ മാനസാന്തരത്തെ പ്രസംഗിക്കുവാനുള്ള പശ്ചാത്തലം

യിസ്രായേലിന്റെ ചരിത്രത്തിലെ ഇരുണ്ട സംവത്സരങ്ങളിൽ വെളിപാടുകളുടെയും പ്രവചനങ്ങളുടെയും അഭാവത്താൽ ജനങ്ങൾ ആത്മീയ നിർജ്ജീവത്വത്തിലേക്ക് നയിക്കപ്പെട്ടു. മാലാഖി 4:5,6 ൽ കാണുന്ന പ്രവചനത്തിനുശേഷം 400 വർഷക്കാലം പ്രവചനമോ പ്രവാചക ശബ്ദമോ മനുഷ്യർ കേട്ടിട്ടില്ല. പുരോഹിതന്മാരും രാജാക്കന്മാരും ജനങ്ങളും ദൈവത്തിൽ നിന്നകന്നു. ദേവാലയങ്ങളും ആചാരാനുഷ്ഠാനങ്ങളും അന്നത്തെ കമ്പോള സംസ്ക്കാരത്തിനുള്ളിൽ ഞെരിഞ്ഞമർന്ന് വിശുദ്ധിയെ നഷ്ടപ്പെടുത്തി, ഈ സന്ദർഭത്തിൽ സദൂക്യരെയും പരീശന്മാരെയും ജനങ്ങളെയും നോക്കി യോഹന്നാൻ പറയുന്നു. സർപ്പ സന്തതികളെ, വരുവാനുള്ള കോപത്തെ ഒഴിഞ്ഞു ഓടിപ്പോകുവാൻ നിങ്ങൾക്ക് ഉപദേശിച്ചു തന്നതാർ? മാനസാന്തരത്തിന് യോഗ്യമായ ഫലം കായ്പിൻ. മാത്രമല്ല സാമൂഹ്യവ്യവസ്ഥിതിയുടെ നിലനിൽപ്പിനുവേണ്ടി കളങ്ക രഹിതമായ പ്രവർത്തനം സാഹചര്യങ്ങളിൽ സ്ഥിതി സമത്വത്തിന്റെ ആവശ്യകത ഇതെല്ലാം സമൂഹത്തിൽ വ്യക്തിഗത മാറ്റങ്ങളുടെ അനന്തര ഫലങ്ങളോട് താദാത്മ്യപ്പെടുത്തേണ്ട ഘടകങ്ങളാണ്. തെളിയിക്കുന്നത് അല്ല വേണ്ടത് അത്രേ. ആർജ്ജിക്കലിന്റെ സംസ്ക്കാരമല്ല (accumulating Culture) പങ്കുവയ്ക്കലിന്റെ സംസ്ക്കാരം (dispensing culture) ആവശ്യം. ചുങ്കം പിരിക്കുന്നവരോട് പിരിക്കേണ്ട, അത് നല്ലതല്ല എന്ന് പറഞ്ഞില്ല (വി. ലൂക്കോസ് 5:27), ചുങ്കക്കാരന്റെ പ്രവർത്തികളെ വിമർശിക്കുന്നു. ചുങ്കം പിരിവ് സമൂഹത്തിന് ദ്രോഹമായി, മുറിവായി മാറുവാൻ പാടില്ല എന്നും ജനങ്ങളോട് കടമ നിർവ്വഹണത്തിലെ വിശ്വസ്തതയെക്കുറിച്ചും സത്യസന്ധതയെക്കുറിച്ചും ഉദ്ഘോഷിക്കുന്നു. കാതോലിക്കേറ്റ് ശതാബ്ദി സമാപന സമ്മേളനത്തിൽ മുൻ രാഷ്ട്രപതി എ.പി.ജെ. അബ്ദുൾ കലാം പറഞ്ഞ മൂന്നു കാര്യങ്ങൾ ഇവിടെ പ്രാധാന്യമർഹിക്കുന്നു. സാമൂഹ്യപരിവർത്തനത്തി



നുവേണ്ടി (1) മതങ്ങളുടെ ആത്മീയതയിലേക്കുള്ള മാറ്റം (2) മൂല്യാധിഷ്ഠിത വിദ്യാഭ്യാസം (3) ദാരിദ്ര്യ നിർമ്മാർജ്ജനം.

ഇന്ന് സമൂഹത്തിന്റെ അധാർമ്മികതയോടും അനീതിയോടും ചേർന്ന് നിന്നുകൊണ്ട് സ്വജനപക്ഷപാതത്തിനും അധികാര ദുർവിനിയോഗത്തിനും ദുർഭരണത്തിനും വില നൽകുമ്പോൾ ഒരു വിശ്വാസിയുടെ, മനുഷ്യന്റെ (any person related to the society) കടമകളിലേയും കർത്തവ്യങ്ങളിലേയും ത്യാഗത്തിന്റെ, വിശ്വസ്തതയുടെ സത്യസന്ധതയുടെ കണികകൾ നഷ്ടപ്പെടുകയാണ്. യോഹന്നാൻ കർത്താവിന്റെ മുന്നോടിയായി ആഗമനത്തിന് വഴിയൊരുക്കിയെങ്കിൽ കർത്താവിന്റെ പുനരാഗമനത്തിനുവേണ്ടി സഭയുടെ സമൂഹത്തിന്റെ കെട്ടുപണിക്കാരായിത്തീരണം. We have to prepare the nation for 2nd coming of Christ through chruch, for achieving this goal, we have to present the living christ to the nation in four ways.

(1) Worshippers of Christ വി. മത്തായി 28:9 യേശുവിനെ ആരാധിക്കുന്നവർ
(2) Workers with Christ വി. മർക്കോസ് 16:20 യേശുവിനോടൊപ്പം ശുശ്രൂഷ ചെയ്യുന്നവർ
(3) As witnesses to Christ വി. ലൂക്കോസ് 24:47 യേശുവിന്റെ സാക്ഷികളാവുക
(4) Waiting for 2nd coming Christ വി. യോഹന്നാൻ 16:22 യേശുവിന്റെ വരവിന് വേണ്ടി കാത്തിരിക്കുക.

---

വായനക്കാരുടെ പ്രതികരണങ്ങൾ ക്ഷണിക്കുന്നു.
ചീഫ് എഡിറ്റർ, ബഥേൽ പത്രിക, പി.ബി. 38, ബഥേൽ അരമന ചെങ്ങന്നൂർ 689 121  പ്രതികരണപത്രിക

# നോമ്പിനെ പരസ്യമായി ലംഘിക്കരുത്

നോമ്പനുഷ്ഠാനത്തിന്റെ കാര്യത്തിൽ വളരെ ലാഘവത്തോടെയുള്ള സമീപമാണ് അടുത്തകാലത്തായി സഭാംഗങ്ങൾക്കുള്ളത്. നോമ്പിൽ എല്ലാദിവസവും മത്സ്യം ഉപയോഗിക്കുന്നത് അനുവദിച്ചിരുന്ന രീതിയിലാണ് ഇപ്പോഴത്തെ പോക്ക്. (മത്സ്യം ഒരു കടൽ സസ്യമാണെന്നും യേശു ക്രിസ്തു അത് കഴിച്ചിരുന്നുവെന്നും അതിൽ നിന്നു ലഭിക്കുന്ന പോഷകമൂല്യം പാലിൽ നിന്നു ലഭിക്കുന്നതിനെക്കാൾ കുറവാണെന്നും മത്സ്യത്തെക്കാൾ പോഷകമൂല്യമുള്ള സസ്യാഹാരങ്ങൾ ഇന്ന് ലഭ്യമാണെന്നും വാദിക്കുന്നവരുണ്ട്.) പ. ഔഗേൻ ബാവാ സഭയിലെ ചില പ്രത്യേക സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ നോമ്പാചരണത്തിൽ ചില ഇളവുകൾ പ്രഖ്യാപിച്ചതിന്റെ മറപിടിച്ച് നമ്മുടെ ആളുകൾ (വൈദികർ ഉൾപ്പെടെ) പരസ്യമായി നോമ്പിനെ ലംഘിക്കുന്നതായി കാണുന്നു. "മൂന്ന് നോമ്പും കഷ്ടാനുഭവ ആഴ്ചയിലെ നോമ്പും, ആണ്ടടക്കം ബുധൻ, വെള്ളി ദിവസങ്ങളിലെ നോമ്പും പൂർവ്വകാലം മുതൽ ആചരിച്ചു വരുന്ന പ്രകാരം തന്നെ മേലിലും ആചരിക്കണം" എന്നാണ് പ. ഔഗേൻ ബാവായുടെ കല്പനയുടെ (നമ്പർ 39/9-2-1966) പ്രസക്തഭാഗം. സാധാരണ ബുധൻ, വെള്ളി ദിവസങ്ങളിലായാലും പാൽ, മത്സ്യം എന്നിവപോലും ഉപയോഗിക്കാൻ അനുവദിച്ചിട്ടില്ല എന്ന് വ്യക്തമാണ്. ഈ ഇളവുകൾ ഒരു വ്യക്തി സ്വന്തം നിലയിൽ അനുഭവിക്കുന്നതിൽ കുഴപ്പമില്ല. എന്നാൽ സഭയുമായി ബന്ധപ്പെട്ട സമ്മേളനങ്ങളിലും ഈ ഇളവുകൾ മുതലെടുത്ത് നോമ്പിൽ നിഷിദ്ധമായ ഭക്ഷണപദാർത്ഥങ്ങൾ ഉപയോഗിക്കുന്നത് ഒരിക്കലും ശരിയല്ല.

ഈ തലമുറയിൽ തന്നെ നോമ്പ് കൃത്യമായി പാലിക്കുന്നവർ വളരെ അപൂർവമാണ്. ഇപ്പോഴത്തെ ചില പ്രവണതകൾ അങ്ങനെയുള്ളവരുടെ മനസ്സ് മടുപ്പിക്കുന്ന രീതിയിലാണ്. ഈ പ്രവണത തുടർന്നാൽ അടുത്ത തലമുറയിൽ നോമ്പ് പാലിക്കുന്നവർ ഇല്ലാതാകും; നോമ്പിനെക്കുറിച്ച് അറിയാവുന്നവർപോലും കാണില്ല. നല്ല മാതൃക കാട്ടിയില്ലെങ്കിലും തെറ്റായ മാതൃക കാട്ടാതിരിക്കാനെങ്കിലും ശ്രമിക്കേണ്ടതാണല്ലോ. അതുകൊണ്ട് സഭയുടെയോ ആത്മീക സംഘടനയുടെയോ സമ്മേളനങ്ങളിലും സെമിനാരികൾ, അരമനകൾ, ദയറാകൾ, ആശ്രമങ്ങൾ, മഠങ്ങൾ തുടങ്ങിയ സഭാസ്ഥാപനങ്ങളിലും യാതൊരു ഇളവും അനുവദിക്കാതെ നോമ്പുകാലത്ത് വർജ്ജിക്കേണ്ട ഭക്ഷണ പദാർത്ഥങ്ങൾ കർശനമായി നിരോധിക്കേണ്ടതാണ്. സ്ഥാപനങ്ങളിലെ രോഗികൾക്കും വൃദ്ധർക്കും പ്രത്യേക പരിഗണന നൽകിയാൽ മതിയാകും. അനുവദിച്ചിട്ടുള്ള ഇളവുകൾ വ്യക്തിയിൽ സ്വന്ത നിലയിൽ അനുഭവിക്കുവാൻ വിടുകയും പരസ്യമായി അനുഭവിക്കുന്നത് നിരുത്സാഹപ്പെടുത്തുകയും ചെയ്യേണ്ടതാണ്.

വാൽക്കഷണം : പ. ഔഗേൻ ബാവ 1966 ൽ പുറപ്പെടുവിച്ച കല്പനയിൽ പറയുന്ന കാര്യങ്ങൾ ഇന്നും അനുസരിക്കാൻ അമിത താല്പര്യം കാണിക്കുന്നവർ ഒരു ദിവസത്തെ ശരാശരി വരുമാനം സഭാദിനപ്പിരിവിൽ നൽകണമെന്ന് വർഷം തോറും കല്പനയിലൂടെ സഭാതലവൻ ആവശ്യപ്പെടുന്നത് അനുസരിച്ചിരുന്നെങ്കിൽ എത്രനന്നായിരുന്നു.

**ലെജു പി. തോമസ്**







# ദശാംശ പദ്ധതി

**വള്ളംകുളം സെന്റ് മേരീസ്** 823 ശ്രീ. മനു വർഗ്ഗീസ്, ഇടക്കല്ലൂർ മലയിൽ824 ശ്രീ. റ്റി. കെ. യോഹന്നാൻ, തൈപ്പ റമ്പിൽ825 ശ്രീ. ഗീവർഗ്ഗീസ് മത്തായി, വാലമണ്ണിൽ826 ശ്രീ. റ്റി. എ. വർഗ്ഗീസ്, തൈപ്പറമ്പിൽ827 ശ്രീമതി മറിയാമ്മ ജോസഫ്, കൈയ്യാലക്കകത്ത്828 ശ്രീമതി റേച്ചൽ ദാനി യേൽ, മഞ്ചാടിയിൽ പുത്തൻവീട് 829 ശ്രീ. കെ. എം. തോമ സ്, കിണറ്റുകരയിൽ830 ശ്രീ. മാത്യു പി. സാമുവേൽ, പേങ്ങാട്ട്831 ശ്രീ. വിജി, കണ്ടത്തിൽ832 ശ്രീ. ജേക്കബ് വർഗ്ഗീ സ്, പാറയിൻ പുരയിൽ833 ശ്രീ. കോശി വർഗ്ഗീസ്, പാറ യിൻ പുരയിൽ834 ശ്രീ. കെ. വി. വർഗ്ഗീസ്, വടക്കിലേത്ത് കണ്ടത്തിൽ835 ശ്രീമതി മറിയാമ്മ വർഗ്ഗീസ്, മണിയനോടി യിൽ836 ശ്രീ. സി. വി. വർഗ്ഗീസ്, ചാമത്തിൽ837 ശ്രീ. ആലി ക്കുട്ടി, മണിയനോട്ട് കണ്ടത്തിൽ838 ശ്രീ. കെ. ജെ. നൈനാൻ & തോമസ് രാജു, തൈയ്യിൽ പറമ്പിൽ839 ശ്രീമതി മറിയാമ്മ വർഗ്ഗീസ്, കൊച്ചുതെക്കേതിൽ840 ശ്രീമതി ജെസ്സി ജോസ്, കൊച്ചുകാഞ്ഞിരത്തുംമൂട്ടിൽ, 841 ശ്രീമതി കുഞ്ഞുമോൾ ഏബ്രഹാം, പേങ്ങാട്ടിൽ842 ശ്രീ. ബെന്നി മാത്യു, കാവുങ്കൽ843 ശ്രീ. പി. കെ. മത്തായി, പടിഞ്ഞാ റ്റുമുറിയിൽ 844 ശ്രീ. രാജൻ സ്ക്കറിയ, കല്ലുവെട്ടുക്കുഴി യിൽ845 ശ്രീ. എം. കെ. തോമസ്, മണിയനോടിയിൽ846 ശ്രീ. കെ. റ്റി ഏബ്രഹാം, കാട്ടൂർ ബിനു വില്ല847 ശ്രീ. ജോർജ്ജ്, തെക്കേപ്പറമ്പിൽ848 ശ്രീ. റ്റി. വി. വർഗ്ഗീസ്, തൈപ്പറമ്പിൽ849 ശ്രീ. എം. റ്റി. വർഗ്ഗീസ്, മണിയനോടി യിൽ850 ശ്രീ. ബിജു സ്കറിയ, കല്ലുവാതുക്കുഴിയിൽ851 ശ്രീ. മാത്യു വർഗ്ഗീസ്, കാവുങ്കൽ852 ശ്രീമതി ഷൈല ഐസക്ക്, മണിയനോടിയിൽ853 ശ്രീ. ജോർജ്ജ് മാമ്മൻ, മഞ്ഞാടിയിൽ, 854 ശ്രീമതി മേരി മാത്യു, കയ്യാലക്കകത്ത്855 ശ്രീ. വി. സി. കുര്യൻ, പണിക്കരുവീട്ടിൽ856 ശ്രീ. കെ. സി. ജോർജ്ജ്, കാട്ടൂർ857 ശ്രീ. കെ. വി. അലക്സാണ്ടർ, കാവുങ്കൽ858 ശ്രീ. ബിജി ജോർജ്ജ്, മണിയനോടിയിൽ859 ശ്രീ. എം. എ. തോമസ്, മണിയനോടിയിൽ860 ശ്രീ. മോനി മാത്യു, പേങ്ങാട്ടിൽ861 ശ്രീ. എൻ. എം. തോമസ്, നടുവും മുറിയിൽ862 ശ്രീ. പി. സി. മത്തായി, പേങ്ങാട്ടിൽ863 ശ്രീ. ഷാജി പി. ഫിലിപ്പ്, തുണ്ടിയിൽ864 ശി. മാത്യു വർഗ്ഗീസ്, വടക്കിലേത്ത് കണ്ടത്തിൽ865 ശ്രീ. എബി വർഗ്ഗീസ് നടു വുംമുറിയിൽ866 ശ്രീ. എം. എ. വർഗ്ഗീസ്, മണിയനോടി ൽ867 ശ്രീ. ബേബിച്ചൻ, തെക്കേപ്പറമ്പിൽ868 ശ്രീമതി മറി യാമ്മ തോമസ്, മുളപ്പനേത്ത് നിതിൻ വില്ല, 869 ശ്രീ. ഇ. ജെ. വർഗ്ഗീസ്, ഇടക്കല്ലൂർ മലയിൽ870 ശ്രീ. എം. എം. ബേബി, തെക്കേതിൽ871 ശ്രീ. ഷാജി തുണ്ടിയിൽ872 ശ്രീ. മാത്യു കുര്യൻ, കാവുങ്കൽ873 ശ്രീ. ജോൺ ഫിലിപ്പ്, മുരി ങ്ങശ്ശേരിൽ നവീന ഹോം

**ആറാട്ടുപുഴ സെന്റ് മേരീസ്** 874 ശ്രീ. പി. സി. കോശി, കോശി വില്ല875 ശ്രീ. വർഗ്ഗീസ് ജോർജ്ജ്, ബഥേൽ 876 ശ്രീ. പി. ജെ. വർഗ്ഗീസ്, പുല്ലാവള്ളിൽ877 ശ്രീ. വർഗ്ഗീസ് ചെട്ടിതുണ്ടിയിൽ രാജ് ഭവൻ878 ശ്രീ. പി. റ്റി. കുര്യാക്കോ സ്, പ്ലാവില തുണ്ടത്തിൽ കാട്ടൂർ879 ശ്രീ. ജോർജ്ജ് ചാക്കോ, താനുവേലിൽ880 ശ്രീ. കെ. ഇ. ചാക്കോ, കരി യത്ത്881 ശ്രീ.. എൻ. ഇ. ഈപ്പൻ, ഞാലുംമൂട്ടിൽ882 ശ്രീ. എൻ. ജി. സ്റ്റീഫൻ, നല്ലൂർ മലയിൽ883 ശ്രീ. തമ്പി എം. എസ്. , മൂശാരിയേത്ത്884 ശ്രീ. കുര്യൻ ചാക്കോ, പുളി നിൽക്കുന്നതിൽ885 ശ്രീ. ജയിംസ് മാത്യു, നവീൻ വില്ല886 ശ്രീ. എം. സി. ചെറിയാൻ, മൂശാരിയേത്ത്887 ശ്രീ. ഷാജി ചാക്കോ, മൂശാരിയേത്ത് ബേബി കോട്ടേജ്888 ശ്രീ. കെ. വി. ജോസഫ്, കൈതവന ഹൗസ്889 ശ്രീ. വർഗ്ഗീസ് ജോർജ്ജ്, തറയിൽ ഹൗസ്890 ശ്രീ. കെ. ജി. ചാണ്ടി, കാവു മുക്കത്ത്891 ശ്രീ. വർഗ്ഗീസ് ചാക്കോ, ചെട്ടിത്തുണ്ടിയിൽ892 ശ്രീ. തോമസ് ഈപ്പൻ, കല്ലറ893 ശ്രീ. ഈപ്പൻ ചാക്കോ, സുനിൽ വില്ല894ശ്രീ. എം. വി. വർഗ്ഗീസ്, ചെട്ടിതുണ്ടി യിൽ സാറാ ഭവൻ895 ശ്രീ. എം. ജി. ജോർജ്ജ് മാലേത്ത്896 ശ്രീ. കൊച്ചെപ്പ് വർഗ്ഗീസ്, വാഴയിൽ897 ശ്രീ. എ. റ്റി. ഏബ്രഹാം, അയ്യൻകോയിക്കൽ898 ശ്രീ. ജേക്കബ് പി. കോശി, പ്ലാവിലക്കണ്ടത്തിൽ899 ശ്രീമതി ശോശാമ്മ വർഗ്ഗീ സ്, വേലത്താൻപറമ്പിൽ900 ശ്രീമതി സൂസൻ വർഗ്ഗീസ്, കുറ്റിക്കാട്ടിൽ901 ശ്രീമതി പോത്തൻ ചെറിയാൻ, നല്ലൂർ പുത്തൻപീടികയിൽ902 ശ്രീമതി നൈനാൻ തോമസ്, കല്ലറ 903 ശ്രീ. ജോർജ്ജ് നൈനാൻ, കിഴവറ904 ശ്രീമതി എലിസ ബേത്ത് നൈനാൻ, കണ്ണാടയ്യത്ത്905 ശ്രീ. എം. സി. മാത്യു, മണ്ണിൽ ജോളി ഭവൻ906 ശ്രീമതി അന്നമ്മ വർഗ്ഗീസ്, കരി യത്ത് റിറ്റുവില്ല907 ശ്രീ. കെ. ഒ. നൈനാൻ, കണ്ണന്റയ്യത്ത് ജയ്സ് വില്ല908 ശ്രീ.ചാക്കോ അലക്സാണ്ടർ, എരുത്തി ക്കൽ മണ്ണിൽ909 ശ്രീ. ബിജി ജോർജ്ജ്,താനുവേലിൽ910 ശ്രീ. കെ. ജി. മത്തായി, പുതുവനക്കുന്നേൽ 911 ശ്രീ. പി. ജി. വർഗ്ഗീസ്, പുത്തൻവനക്കുന്നേൽ912 ശ്രീ. കെ. ജോർജ്ജ്, കണ്ണാട്ടയ്യത്ത് 913 ശ്രീ. എം. വി. തോമസ്, മുട്ട ത്തേത്ത്914 ശ്രീ. എം. റ്റി. മാത്യു, മൂശാരിയേത്ത് മണ്ണിൽ915 ശ്രീ. എൻ. ഇ. മത്തായി, കല്ലറേത്ത്916 ശ്രീ. എൻ. ജി. തോമസ്, നല്ലൂർ മലയിൽ917 ശ്രീമതി മറിയാമ്മ ചാക്കോ, വാഴയിൽ918 ശ്രീമതി രാജി ജോസഫ്, കുറ്റിക്കാട്ടിൽ കിഴ ക്കേതിൽ919 ശ്രീ. മോനി ചാക്കോ, അരയാലുംമൂട്ടിൽ920 ശ്രീ. ചാണ്ടി, തുണ്ടുപറമ്പിൽ കുന്നേൽ921 ശ്രീ. കെ. സി. ചാക്കോ, കല്ലൻപറമ്പിൽ922 ശ്രീമതി ഏലിയാമ്മ ഉമ്മൻ, നല്ലൂർ മലയിൽ923 ശ്രീമതി അന്നമ്മ ജോസഫ്, കോഴിപ്പ റമ്പത്ത്924 ശ്രീമതി കുഞ്ഞമ്മ കുര്യൻ, താങ്ങുംപള്ളിൽ കരിപ്പന്നൂർ925 ശ്രീമതി ശോശാമ്മ ജേക്കബ്, കുന്നുംപു റത്ത്926 ശ്രീമതി സൂസമ്മ ഫിലിപ്പോസ്, വടക്കിനേത്ത് മണ്ണിൽ927 ശ്രീമതി മറിയാമ്മ തോമസ്, കരിയത്ത്928 ശ്രീമതി ജോളി ചാക്കോ, കാവുംകാട്ട്929 ശ്രീ. ഗീവർഗ്ഗീസ് അല ക്സാണ്ടർ, എരിത്തിക്കൽ മണ്ണിൽ കണ്ടത്തിൽ930 ശ്രീമതി ഏലിയാമ്മ ചാക്കോ, കല്ലറ931 ശ്രീ. തോമസ് ചാക്കോ, കരിയത്ത്932 ശ്രീമതി സാറാമ്മ ജോസഫ്, നല്ലൂർ മലയിൽ 933 ശ്രീ. രാജി ഏബ്രഹാം, കണ്ണന്റയ്യത്ത്934 ശ്രീ. ജോർജ്ജ് ജോൺ, ഐക്കരേത്ത്935 ശ്രീ. കെ. റ്റി. ഐസക്ക്, കരി യത്ത്936 ശ്രീ. ഈപ്പൻ വർഗ്ഗീസ്937 ശ്രീ. സണ്ണി, മഠത്തി ലേത്ത്938 ശ്രീ. തമ്പി, ഇരിത്തിക്കൽ939 ശ്രീ. എം. സി. ഏബ്രഹാം, മേടയിൽ940 ശ്രീമതി പൊന്നമ്മ തോമസ്, കാവുംമുക്കത്ത്941 ശ്രീ. സജി തോമസ്, കാവുംമുക്കത്ത്942 ശ്രീ, എ. ജി. ചെറിയാൻ, ഐക്കര943 ശ്രീ. ജോർജ്ജ് ജോൺ, നെല്ലംപറമ്പിൽ ചാർച്ച് വ്യൂ944 ശ്രീ. എൻ. റ്റി. ജോർജ്ജ്, നല്ലുമലയിൽ945 ശ്രീ. കെ. വി. സാമുവേൽ, പ്ലാവിലക്കണ്ടത്തിൽ946 ശ്രീ. ഗ്രേസി ചാക്കോ, മൂശാരി യേത്ത് ബേബി കോട്ടേജ്947 ശ്രീ. റ്റി. ജി. സാമുവേൽ, തോണ്ടുകര948 ശ്രീ. വർഗ്ഗീസ് ജോൺ, കുറ്റിക്കാട്ട് 949 ശ്രീമതി തങ്കമ്മ യോഹന്നാൻ, കുറ്റിക്കാട്ട് ഹൗസ്950 ശ്രീ. ജോൺ മാത്യു, കുറ്റിക്കാട്ട് ഹൗസ്951 ശ്രീമതി ലില്ലിക്കുട്ടി ഏബ്രഹാം, കുറ്റിക്കാട്ട് ഹൗസ്952 ശ്രീ എം. ജെ. ജോസ ഫ്, മുരിക്കേത്ത് ഹൗസ്953 ശ്രീ. ഡാർവിൻ ജോർജ്ജ്, ഐരുക്കുഴിയിൽ ഡാർവിൻ വില്ല




# ഉദ്യാനങ്ങളിലും പച്ചക്കറി വിളയിക്കാം

**ഡോ. തോമസ് മാത്യു**
കേരള കാർഷിക സർവ്വകലാശാല

ഉദ്യാനങ്ങളിൽ പൂച്ചെടികളോടൊപ്പം പൂച്ചട്ടികളിലും പച്ചക്കറി വളർത്താം. വിശാലമായ മുറ്റങ്ങളും പുരയിടങ്ങളും ഇല്ലാത്ത നഗരവാസികളിൽ പലർക്കും പച്ചക്കറി കൃഷി ചെയ്യുനുള്ള ഏകമാർഗ്ഗം കൂടി ആണ്. തക്കാളി, ചീര, വെണ്ട, മുളക്, വഴുതന, കുറ്റിപയർ തുടങ്ങിയവയും പടർന്നു കയറുന്ന പാവൽ, പടവലം, പയർ, നിത്യവഴുതന, ചുരയ്ക്ക, കോവൽ എന്നിവയും നിലത്തു പടരുന്ന തടിയൻ മത്തൻ, വെള്ളരി, തണ്ണിമത്തൻ തുടങ്ങിയ പച്ചക്കറി വിളകളും കൃഷി ചെയ്യാവുന്നതാണ്. പൂച്ചെട്ടികളിൽ കൃഷി ചെയ്യുമ്പോൾ ഓരോ ചെടിയും കൂടുതൽ ശ്രദ്ധിക്കാൻ കഴിയുന്നു. കൂടാതെ സൂര്യപ്രകാശത്തിന്റെ ലഭ്യത അനുസരിച്ച് പൂച്ചെട്ടികൾ ക്രമീകരിക്കാനും കഴിയും. ചട്ടികൾ ഉപയോഗിക്കുന്നതുവഴി സ്ഥലപരിമിതികൾ ഒരു പരിധിവരെ നേരിടാവുന്നതാണ്.

ചട്ടികൾ തിരഞ്ഞെടുക്കുമ്പോൾ പ്രത്യേകം ശ്രദ്ധിക്കണം. മൺചട്ടികളാണ് സിമിന്റ് ചട്ടികളേക്കാളും അഭികാമ്യം. സിമിന്റ് ചട്ടികൾ കൂടുതൽ ചൂട് വലിച്ചെടുക്കുവാൻ സാദ്ധ്യത ഉണ്ട്. ഇപ്പോൾ പോളിത്തീൻ കൊണ്ട് നിർമ്മിച്ച ഗ്രോബാഗുകൾ, പ്ലാന്റിംഗ് ബാഗുകൾ, പ്ലാന്റിംഗ് ബെഡുകൾ തുടങ്ങിയവ മാർക്കറ്റിൽ ലഭ്യമാണ്. പച്ചക്കറി കൃഷി ചെയ്യുന്നതിന് നാല് മുതൽ അഞ്ച് വർഷം വരെ ഉപയോഗിക്കാം. വലിപ്പം അനുസരിച്ച് ഒരെണ്ണത്തിന്റെ വില 10 മുതൽ 25 രൂപ വരെ വരും. ചട്ടിയിലോ ഗ്രോബാഗിലോ പച്ചക്കറി വളർത്തുമ്പോൾ അതിന് 30-35 സെ. മീറ്റർ വ്യാസവും അത്രയും ആഴവും ഉണ്ടായിരിക്കണം. അധികം ജലം പുറത്തു പോകാനുള്ള ദ്വാരം ഉണ്ടെന്ന് ഉറപ്പുവരുത്തണം. മിശ്രിതം നിറയ്ക്കുന്നതിന് മുമ്പ് ഈ ദ്വാരം ചെറിയ ഓട് കഷണങ്ങൾ കൊണ്ട് അടയ്ക്കണം. മണ്ണ് താഴോട്ട് ഒലിച്ചിറങ്ങാതിരിക്കാൻ വേണ്ടിയാണ് ഇങ്ങനെ ചെയ്യുന്നത്. വളക്കൂറുള്ള മണ്ണ്, മണൽ, കാലി വളം എന്നിവ തുല്യ അനുതാപത്തിൽ ചേർത്തിളക്കിയ മിശ്രിതമാണ് പച്ചക്കറി വിളകൾക്ക് വളരുവാൻ വേണ്ട മാധ്യമമായി ഉപയോഗിക്കുന്നത്. ചട്ടിയുടെ വക്കിൽ നിന്നും മൂന്ന് വിരൽ താഴ്ത്തി വേണം മിശ്രിതം നിറയ്ക്കാൻ. മിശ്രിതം നിറച്ച് ചട്ടികൾ അല്ലെങ്കിൽ പോളിത്തീൻ ബാഗുകൾ നല്ലതുപോലെ നനച്ച് നീർവാർഴ്ച ഉറപ്പുവരുത്തിയ ശേഷം വേണം ചെടികൾ നടുവാൻ.

പച്ചക്കറി പൊതുവേ രണ്ട് രീതിയിൽ കൃഷി ചെയ്യാം. നേരിട്ടും, വിത്ത് പാകിയും, തൈകൾ പറിച്ചുനട്ടും പച്ചക്കറി കൃഷി ചെയ്യാം. വെണ്ട, പാവൽ, പടവലം, വെള്ളരി, പയർ, മത്തൻ, തടിയൻ തുടങ്ങിയവ നേരിട്ടു വിത്തു പാകുന്ന വിളകളാണ്. ഓരോ ചട്ടിയിലും രണ്ടോ മൂന്നോ വിത്ത് നേരിട്ട് പാകിയശേഷം വിത്ത് മുളച്ച് ഒരാഴ്ച കഴിഞ്ഞ് നല്ല ഒരു തൈ മാത്രം നിലനിർത്തി ബാക്കിയുള്ളത് പിഴുത് കളയാവുന്നതാണ്. പറിച്ച് നടുന്ന വിളകളായ തക്കാളി, മുളക്, വഴുതന എന്നിവ ഏകദേശം മൂന്ന് മുതൽ നാല് ആഴ്ച പ്രായമാകുമ്പോൾ പറിച്ചു നടാവുന്നതാണ്. തൈകൾ പറിച്ചു നട്ട ഉടൻ തന്നെ തണൽ കുത്തി കൊടുക്കണം. മൂന്ന് നാല് ദിവസങ്ങൾക്കുശേഷം തണൽ മാറ്റാവുന്നതാണ്. പടർന്നു കയറുന്ന വിളകൾക്ക് പടരാനായി പ്രത്യേക തരത്തിൽ രൂപകൽപ്പന ചെയ്ത വട്ടത്തിലുള്ള ഫ്രെയിമുകൾ ഉപയോഗിക്കാവുന്നതാണ്.

ചെടിയുടെ വളർച്ചയ്ക്ക് ആവശ്യമായ മൂലകങ്ങൾ ലഭിക്കുന്നതിന് വളപ്രയോഗം അനിവാര്യമാണ്. ചട്ടികളിൽ വിളകൾ വളർത്തുമ്പോൾ ലായിനി രൂപത്തിൽ നൽകുന്നതാണ് ഉത്തമം. ഒരു കിലോ കടലപിണ്ണാക്ക് പത്ത് ലിറ്റർ വെള്ളത്തിൽ ചേർത്തിളക്കി രണ്ട് മൂന്ന് ദിവസം കഴിഞ്ഞ് ഓരോ ചട്ടിയിലും രണ്ടാഴ്ച കൂടുമ്പോൾ ½ ലിറ്റർ വീതം



ഒഴിച്ചു കൊടുക്കണം. കൂടാതെ രാസവളങ്ങൾ ലായിനി രൂപത്തിൽ നൽകുന്നതും ചെടിയുടെ വളർച്ചയെ ത്വരിതപ്പെടുത്തുന്നു. ഫാക്ടംഫോസ് എന്ന കോംപ്ലക്സ് വളം 75 ഗ്രാമും ന്യൂറേറ്റ് ഓഫ് പൊട്ടാഷ് എന്ന രാസവളവും 25 ഗ്രാം കൂടി 10 ലിറ്റർ വെള്ളത്തിൽ ലയിപ്പിച്ച് അരലിറ്റർ വീതം ഓരോ ചട്ടിയിലും രണ്ടാഴ്ച കൂടുമ്പോൾ ഒഴിച്ചുകൊടുക്കണം. ഇങ്ങനെ മൂന്ന് നാല് പ്രാവശ്യം അനുവർത്തിക്കേണ്ടതാണ്. ഇതിനുപകരം സുഫല എന്ന കോംപ്ലക്സ് വളം (10-26-26) 100 ഗ്രാം പത്ത് ലിറ്റർ വെള്ളത്തിൽ ലയിപ്പിച്ച് മേൽപ്പറഞ്ഞപോലെ ലായനി രൂപത്തിൽ പ്രയോഗിക്കാവുന്നതാണ്. തണ്ടിലും ഇലകളിലും രാസവളലായിനി തട്ടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ചെടിയുടെ ചുറ്റുമുള്ള മണ്ണ് ഇളക്കികൊടുക്കുന്നത് കൂടുതൽ വായുസഞ്ചാരം സുഗമമാക്കുന്നതിന് സഹായിക്കും.

പൂച്ചെട്ടികളിൽ പച്ചക്കറി കൃഷി ചെയ്യുമ്പോൾ യാന്ത്രികമായ കീടനിയന്ത്രണമാർഗ്ഗമാണ് അവലംബിക്കേണ്ടത്. ഇലകൾ തിന്നു നശിപ്പിക്കുന്ന പുഴുക്കളെയും കായ്തുരപ്പൻ പുഴുക്കളെയും മറ്റും കൈകൊണ്ടു തന്നെ നീക്കം ചെയ്ത് നശിപ്പിക്കാവുന്നതാണ്. കായ ഈച്ചയുടെ ശല്യം കുറയ്ക്കുന്നതിന് കായ്കൾ കടലാസുകൊണ്ടോ പോളി ബാഗുകൾ കൊണ്ടോ മൂടിവയ്ക്കണം. ഇപ്രകാരം ഉള്ള നിയന്ത്രണ മാർഗ്ഗങ്ങൾ സാധ്യമാകാതെ വരുന്ന സന്ദർഭങ്ങളിൽ മാത്രമേ കീടനാശിനികൾ ഉപയോഗിക്കാൻ പാടുള്ളൂ.

## ത്രീതീയ സുവർണ ജൂബിലി

മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയുടെ ത്രീതീയ സുവർണ ജൂബിലിയുടെ ഒരു വർഷം നീണ്ടു നിൽക്കുന്ന ആഘോഷങ്ങളുടെ ഉത്ഘാടനം 2012 ഡിസംബർ 23 ഞായറാഴ്ച വൈകിട്ട് 4.30 ന് കുളനട, സെന്റ് ജോർജ്ജ് കമ്മ്യൂണിറ്റി ഹാളിൽ നിർവ്വഹിക്കപ്പെടുന്നു. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉത്ഘാടനം നിർവ്വഹിക്കും. നിരണം ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും. ജൂബിലി വർഷത്തിൽ ഇടവക നടത്തുന്ന ജീവകാരുണ്യപരവും സാമൂഹിക പ്രതിബദ്ധതയുള്ളതുമായ വിവിധ കർമ്മ പദ്ധതികളുടെ ഉത്ഘാടനം ബഹു. റവന്യൂവകുപ്പ് മന്ത്രി ശ്രീ. അടൂർ പ്രകാശ് നിർവ്വഹിക്കും. സാമുഹിക സാമൂദായിക രാഷ്ട്രീയ നേതാക്കന്മാർ യോഗത്തെ അഭിസംബോധന ചെയ്യും. ഇടവകയുടെ കാവൽ പിതാവായ വി. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളും 2012 ഡിസംബർ 20, 21 തീയതികളിൽ നടത്തപ്പെടുന്നു. പരിപാടികൾക്ക് വികാരിമാരായ ഫാ. കുര്യൻ ജോസഫ്, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, കൈസ്ഥാനികളായ പി.എം. മത്തായി, രാജു റ്റി. ജോൺ, സെക്രട്ടറി എ.എം. ജോയി, ജനറൽ കൺവീനർ ബിജു പി. വർഗ്ഗീസ്, പ്രോഗ്രാം കൺവീനർ എം.എം. തമ്പി പാണ്ടിശ്ശേരിൽ, പബ്ലിസിറ്റി കൺവീനർ സാബു മണ്ണിൽ എന്നിവർ നേതൃത്വം നൽകും.



## ആംബുലൻസ് സർവ്വീസ്



UAEൽ പ്രവർത്തിക്കുന്ന മാർ പീലക്സിനോസ് മെമ്മോറിയൽ ഫ്രണ്ട്സ് അസ്സോസിയേഷൻ MARPFA ചെങ്ങന്നൂർ ഭദ്രാസനത്തിനു നൽകിയ

# ദൈവത്തെ അടുത്തറിയുക

സ്നേഹമുള്ള കൂട്ടുകാരെ,

വിശ്വപ്രസിദ്ധനായ ഏബ്രഹാം ലിങ്കന്റെ മഹത്വത്തെ പ്രകീർത്തിക്കുന്ന അനവധി സംഭവങ്ങളിൽ ഒന്ന് ഇപ്രകാരമാണ്.

മിലിട്ടറി ആശുപത്രിയിൽ അത്യാസന്നനായി കിടക്കുന്ന ഒരു യുവ സൈനികന്റെ കിടക്കയ്ക്ക് സമീപമെത്തി ലിങ്കൺ ചോദിച്ചു: ഞാൻ എന്തെങ്കിലും നിനക്ക് ചെയ്തു തരേണ്ടതായുണ്ടോ? പ്രസിഡന്റിനെ തിരിച്ചറിയാതെ യുവാവ് പറഞ്ഞു:

എന്നെ ഓർത്തു വിഷമിച്ചു കഴിയുന്ന പ്രിയപ്പെട്ട അമ്മയ്ക്ക് ഒരു കത്തെഴുതിയാൽ ഞാൻ നന്ദിയുള്ളവനായിരിക്കും.

ലിങ്കൺ കിടക്കയ്ക്ക് സമീപമിരുന്ന് അവൻ പറഞ്ഞത് എഴുതി. അവന്റെ ആവശ്യപ്രകാരം അദ്ദേഹത്തിന്റെ പേരും ഒപ്പും അതിൽ ചേർത്തു.

അതു കണ്ടപ്പോൾ പടയാളി ആശ്ചര്യപ്പെട്ടു. അവൻ വളരെ വിനയത്തോടെ പറഞ്ഞു. "ക്ഷമിക്കണം, പ്രസിഡന്റിനെയാണ് ഞാൻ ബുദ്ധിമുട്ടിച്ചതെന്ന് അറിഞ്ഞില്ല."

വാത്സല്യത്തോടെ ലിങ്കൺ വീണ്ടും ചോദിച്ചു.

"ഞാൻ ഇനിയും എന്തെങ്കിലും ചെയ്യുവാനുണ്ടോ?"

സൈനികൻ വികാരധീനനായി ഇപ്രകാരം പറഞ്ഞു.

സർ, എന്റെ അന്ത്യത്തിന് ഇനിയും അധികം സമയമില്ല, അങ്ങ് എന്റെ അന്ത്യ നിമിഷത്തിൽ എന്റെ അടുക്കൽ ഇരുന്നാൽ മരണം എനിക്ക് ആശ്വാസമായിരിക്കും.

ലിങ്കൺ അവന്റെ സമീപമിരുന്നു. സമയം മന്ദം മന്ദം നീങ്ങി. അവൻ ഒന്നു പുഞ്ചിരിച്ചുകൊണ്ട് അന്ത്യശ്വാസം വലിച്ചു. ലിങ്കൺ അവന്റെ കൺപോളകൾ തിരുമ്മി അടച്ചു. കൈകൾ രണ്ടും നെഞ്ചത്തു ചേർത്തുവച്ചു. അവസാനം മൃതദേഹത്തിനു മുമ്പിൽ വണങ്ങിയശേഷം മുറിവിട്ടു പോയി.

ഇവിടെ ലിങ്കന്റെ ശ്രേഷ്ഠഗുണത്തെ മാനിക്കുന്നതോടൊപ്പം നമ്മെ ചിന്തിപ്പിക്കേണ്ട മറ്റൊരു കാര്യമുണ്ട്. പ്രസിഡന്റിന്റെ സാന്നിദ്ധ്യം ആ യുവ സൈനികന് അവന്റെ മരണനാഴികയിൽ ആശ്വാസവും ധൈര്യവും പകർന്നു. ഭയരഹിതനായി സമാധാനത്തോടെ അവൻ കടന്നുപോയി.

അങ്ങനെയെങ്കിൽ സർവ്വശക്തനും സ്നേഹനിധിയുമായ ദൈവത്തിന്റെ സാന്നിദ്ധ്യം നമുക്ക് എത്രയധികം ധൈര്യവും പ്രത്യാശയും നൽകുന്നതായിരിക്കും. അവിടുത്തെ സാന്നിദ്ധ്യം നാം തിരിച്ചറിഞ്ഞാൽ എത്ര നിരാശാജനകമായ സാഹചര്യമായാലും, മരണത്തെപ്പോലും ധൈര്യപൂർവ്വം നമുക്ക് നേരിടുവാൻ കഴിയും.

തിന്മകളും അനർത്ഥങ്ങളും മനുഷ്യജീവിതത്തിൽ സ്വാഭാവികമാണ്. അവ ജീവിതത്തിന്റെ ഭാഗമാണ്. എന്നാൽ അവ നമ്മെ തളർത്തികളയാതെ വണ്ണം അവയെ അതിജീവിക്കുവാൻ ദൈവസാന്നിദ്ധ്യം നമ്മെ പ്രാപ്തരാക്കും.

കൂട്ടുകാരെ,

ദൈവത്തെ വ്യക്തിപരമായി അനുഭവിച്ചറിയുവാനും അവിടുത്തെ തിരുസാന്നിദ്ധ്യത്തിൽ സുരക്ഷിതത്വം ഉറപ്പുവരുത്തുവാനും ഉതകുന്ന ആത്മീയത ചെറുപ്പം മുതലെ വളർത്തിയെടുക്കണം. ദൈവത്തെ അടുത്തറിയുവാനും, ആ അറിവിൽ സുരക്ഷിതരാകുവാനും ജീവിതത്തെ നിർമ്മലീകരിക്കുക.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം **ആനിച്ചേച്ചി**






സഹപ്രവർത്തകരേ,

മലങ്കര ഓർത്തഡോക്സ് സഭയുടെ 1960-ാം വാർഷികവും കാതോലിക്കേറ്റ് ശതാബ്ദി ആഘോഷവും സഭ ആകമാനമായി ആഘോഷിച്ചതിൽ കൂടി സഭയുടെ കാതലായ വിശ്വാസവും ചരിത്രവും ഏവർക്കും ഹൃദിസ്തമാക്കുവാൻ കഴിഞ്ഞു എന്നതിൽ സന്തോഷമുണ്ട്. വളർന്നുവരുന്ന തലമുറയ്ക്ക് ഇത്രയും പൗരാണികത ഉൾക്കൊള്ളുന്ന സഭയുടെ അംഗമാണെന്ന അഭിമാനവും ഈ മഹത് ആഘോഷങ്ങളിൽ പങ്കാളികളാകുവാൻ കഴിയുകയും, ഭദ്രാസനതല ആഘോഷം സംഘടിപ്പിക്കുവാനും ആഘോഷിക്കുവാനും സാധിക്കുകയും ചെയ്തു എന്നത് അഭിമാനിക്കാവുന്ന വസ്തുതകളായി കാണാം.

**മത്സര പരീക്ഷ**

2012 ഡിസംബർ 29 ശനി 10 മുതൽ 12 വരെ ക്ലാസ്സ് 5 മുതൽ 9 വരെയും 10,12 ക്ലാസ്സുകളിലെ ഒന്നാം പേപ്പറും, 2 മുതൽ 4 വരെ 10,12 ക്ലാസ്സുകളിലെ രണ്ടാം പേപ്പറും താഴെപ്പറയുന്ന കേന്ദ്രങ്ങളിൽ വച്ച് നചടത്തപ്പെടുന്നതാണ്.

| | |
|---|---|
| ചെങ്ങന്നൂർ | ബഥേൽ അരമന, ചെങ്ങന്നൂർ |
| ഇടവങ്കാട് | സെന്റ് മേരീസ്, ഇടവങ്കാട് |
| പന്തളം | സെന്റ് തോമസ്, കുരമ്പാല |
| പുത്തൻകാവ് | മെട്രോപോലീത്തൻ ഹയർ സെക്കന്ററി സ്കൂൾ |
| ഉമയാറ്റുകര | സെന്റ് തോമസ്, ഉമയാറ്റുകര |

**വാർഷിക പരീക്ഷ**

ഡിസംബർ 2, 9 തീയതികളിൽ അതാത് യൂണിറ്റുകളിൽ ഭംഗിയായി 5 മുതൽ 9 വരെയും 10,12 മോഡൽ പരീക്ഷയും 11 ന്റെ വാർഷിക പരീക്ഷയും നടത്തപ്പെട്ടു. 5 മുതൽ 9 വരെ ക്ലാസ്സുകളിൽ ഒന്നും രണ്ടും സ്ഥാനം നേടുകയും 60% ൽ കൂടുതൽ മാർക്ക് വാങ്ങിയ വിദ്യാർത്ഥികളെ മത്സര പരീക്ഷകളിൽ പങ്കെടുപ്പിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്യണം.

**സെൻട്രൽ സോണൽ മത്സരം**

നവംബർ 10-ാം തീയതി ശനിയാഴ്ച കോട്ടയം മാർ ബസ്സേലിയോസ് കോളേജിൽ വച്ചു നടത്തപ്പെട്ട സെൻട്രൽ സോണൽ മത്സരത്തിൽ സീനിയർ വിഭാഗത്തിൽ പ്രസംഗത്തിന് രണ്ടാം സ്ഥാനം പന്തളം ഡിസ്ട്രിക്ടിൽ അറത്തിൽ സെന്റ് ജോർജ്ജ് സണ്ടേസ്കൂളിലെ കുമാരി നവ്യാ ബീനാ മാത്യു അർഹയായി. ജനുവരി 8-ാം തീയതി ശനിയാഴ്ച 10 മണിക്ക് സണ്ടേസ്കൂൾ കേന്ദ്ര ഓഫീസിൽ വെച്ച് നടത്തപ്പെടുന്ന പ്രതിഭാ മത്സരത്തിൽ പങ്കെടുക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്. ഭദ്രാസന സണ്ടേസ്കൂളിന്റെ അനുമോദനം അറിയിക്കുന്നു.

**മാർ ഔഗേൻ ബാവാ അനുസ്മരണ പ്രസംഗ മത്സരം**

ഒക്ടോബർ 13-ാം തീയതി നടത്തപ്പെട്ട മാർ ഔഗേൻ ബാവാ അനുസ്മരണ പ്രസംഗമത്സരത്തിൽ ഇടവങ്കാട് ഡിസ്ട്രിക്ടിൽപ്പെട്ട ഇടവങ്കാട് എം.ജി.എം. സണ്ടേസ്കൂൾ വിദ്യാർത്ഥി മാസ്റ്റർ നവീൻ ജേക്കബ് വർഗ്ഗീസ് ഒന്നാം സ്ഥാനം കരസ്ഥമാക്കി. ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ പ്രത്യേക അഭിനന്ദനങ്ങൾ അറിയിക്കുന്നു.

**അദ്ധ്യാപക രക്ഷാകർത്തൃ സമ്മേളനം**

സണ്ടേസ്കൂൾ പ്രവർത്തനം ഏറ്റവും ഭംഗിയായി നടക്കണമെങ്കിൽ ഓരോ ഇടവകയിലും അദ്ധ്യാപക രക്ഷാകർത്തൃസമ്മേളനം ഉണ്ടാകേണ്ടതാവശ്യമാണ്. കൂടാതെ ഒരു കമ്മറ്റിയും രൂപവൽക്കരിക്കണം. 2013 ൽ എല്ലാ യൂണിറ്റിലും തെരഞ്ഞെടുപ്പു നടത്തി ഭദ്രാസനത്തിൽ അറിയിക്കേണം എല്ലാവരും സഹകരിക്കുമല്ലോ.

**ഉത്തരകടലാസ് പരിശോധന**

10, 12 ക്ലാസ്സുകളിലെ കേന്ദ്രീകൃത ഉത്തരകടലാസ് പരിശോധനയ്ക്ക് ആഗ്രഹിക്കുന്ന അദ്ധ്യാപകർ എത്രയും വേഗം ഡയറക്ടറെ ഇൻസ്പെക്ടർ മുഖേന അറിയിക്കേണ്ടതാണ്.

**പുതുവത്സര ക്ലാസ്സ്**

ജനുവരി 6-ാം തീയതി നമ്മുടെ കർത്താവിന്റെ മാമോദീസാ സ്മരണ പുതുക്കുന്ന ദനഹാ പെരുനാൾ ആണല്ലോ. അന്നേ ദിവസം തന്നെ ക്ലാസ്സുകൾ ആരംഭിക്കുവാൻ തക്കവണ്ണം നേരത്തേ തന്നെ പ്രമോഷൻ ലിസ്റ്റ് ക്രമീകരിച്ച് പുതുവത്സര ക്ലാസ്സുകൾ നല്ല തുടക്കമായി തന്നെ നടത്തുവാൻ ഏവരും ശ്രദ്ധിക്കുമല്ലോ.

കൗൺസിലിനുവേണ്ടി

**ജി. വർഗ്ഗീസ് കാവുംപുറത്ത്** (ഡയറക്ടർ)

**തിരുത്ത്**

നവംബർ ലക്കം ബഥേൽ പത്രികയിൽ പ്രസിദ്ധീകരിച്ച കവർ പരസ്യം പി. ഇ. ഐപ്പ്, **പീടികപറമ്പിൽ പുത്തൻവീട്** പിരളശ്ശേരി എന്ന് തിരുത്തി വായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. അച്ചടി പിശകിൽ ഖേദിക്കുന്നു.

ക്രിസ്തുമസ് പുതുവത്സരാശംസകൾ


JOY OF Christmas





# സെന്റ് തോമസ് ഓർത്തഡോക്സ് പളളി

## മാന്തളിർ, കുളനട





പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ
പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ
ഉത്ഘാടനം



അഭി. തോമസ് മാർ
അത്താനാസിയോസ്
മെത്രാപ്പോലീത്ത



അഭി. ഡോ. യൂഹനോൻ മാർ
ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത
അദ്ധ്യക്ഷൻ



ശ്രീ. അടൂർ പ്രകാശ്
ജീവകാരുണ്യ പദ്ധതി
ഉത്ഘാടനം



ശ്രീ. ആന്റോ ആന്റണി
എം. പി.
ആശംസ



അഡ്വ. ശിവദാസൻ നായർ
എം. എൽ. എ.
ആശംസ

ST. THOMAS ORTHODOX CHURCH
150 YEARS
1863-2013
MANTHALIR

## വി. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളും

# ത്രിതീയ സുവർണ്ണ ജൂബിലി ഉത്ഘാടനവും

2012 ഡിസംബർ 20 21 22 23

കുളനട
സെന്റ് ജോർജ്ജ്
ഓർത്തഡോക്സ് ചാപ്പൽ

**2012 ഡിസംബർ 23 ഞായർ**

ഉച്ചയ്ക്ക് 1.30 ന് : **പതാക ഘോഷയാത്ര** (തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ നിന്നും)

വൈകിട്ട് 4.30 ന് : **ജൂബിലി ഉത്ഘാടന സമ്മേളനം**